

# മലങ്കരസഭ

## മാസിക

1989 നവംബർ
ലക്കം 11 പുസ്തകം 44

*For Favours Received*



A Firm Believer, Kuwait

ചരമ രജതജൂബിലി
സമാപന സമ്മേളനം
ഡിസംബർ 31–ന്
പത്തനംതിട്ട.





പ. കാതോലിക്കാബാവാ തിരുമേനിയുടെ 14–ാം സ്ഥാനാരോഹണ വാർഷിക സമ്മേളനത്തിൽ അനുമോദനങ്ങൾക്ക് പ. ബാവാ മറുപടി പറയുന്നു.



തിരുവനന്തപുരം സ്റ്റുഡൻറ് സെൻററിൽ നിർമ്മിച്ച ബഹുനില കെട്ടിടത്തിൻെറ പൂർത്തീകരണത്തിനായി വിദ്യാർത്ഥി പ്രസ്ഥാനം ഇറക്കിയിരിക്കുന്ന ബോണ്ടിൻെറ ഉദ്ഘാടനം പ. ബാവാ തിരുമേനി, പി. എസ്. സി. മെമ്പർ ശ്രീ. എ. കെ. തോമസിന് നൽകി നിർവ്വഹിക്കുന്നു.

# പ. ബാവാ തിരുമനസിലെ ഉദ്ബോധനം

വാത്സല്യമക്കളേ,

**ദൈ**വത്തിൻെറ പരിശുദ്ധ സഭയിൽ നിങ്ങളുടെ പ്രധാന ഇടയനായി ചുമതലയേററിട്ട് ഒക്ടോബർ 27–ാം തീയതി 14 വർഷം തികഞ്ഞിരിക്കുകയാണ്. തിരിഞ്ഞുനോക്കുമ്പോഠം, ദൈവകൃപയുടെയും കരുതലിൻെറയും അത്ഭുതകരമായ ഒരു കാലഘട്ടമാണ് നമ്മുടെ മനസ്സിൽ തെളിയുന്നത്. നമ്മുടെമുൻഗാമികഠം മുറുകെപ്പിടിച്ച വിശ്വാസവും ആദർശങ്ങളും കൈവിടാതെ, അവർ കാണിച്ചുതന്ന പാതയിൽ മുമ്പോട്ടുപോകുവാൻ നമുക്കുസാധിച്ചു വെന്നാണ് നമ്മുടെ വിശ്വാസം.പരീക്ഷണഘട്ടങ്ങഠംഉണ്ടായിട്ടില്ല എന്നിതിന് അർത്ഥമില്ല. കാർമേഘം ഇരുണ്ടുകൂടിയ സന്ദർഭങ്ങഠം സഭാന്തരീക്ഷത്തിൽ നമുക്കനവധി ഉണ്ടായിട്ടുണ്ട്.പക്ഷേ പലപ്പോഴും അവയെല്ലാം അനുഗ്രഹവർഷമായി പെയ്തുമാറിയിട്ടുണ്ട്; അല്ലെങ്കിൽ നീതിസൂര്യനായ യേശു തമ്പുരാൻെറ കിരണങ്ങളാൽ കാർമേഘങ്ങഠംക്കെതിർവശത്ത് ആത്മസൗന്ദര്യത്തിൻെറ മാരിവില്ല് തെളിഞ്ഞിട്ടുമുണ്ട്. പരിപൂർണ്ണമായും സ്വതന്ത്രമായ ഒരു സഭാസംവിധാനം നമുക്കിന്നുണ്ട്. അതിൽനിന്ന് പുറകോട്ടുപോകുവാൻ നമുക്കിടയാകാതിരിക്കട്ടെ. സഭയെന്ന നിലയിൽ, സ്ഥാപനങ്ങളോ, ബാഹ്യസജ്ജീകരണങ്ങളോ ഉണ്ടെന്നുള്ളതിലല്ല നാം സംതൃപ്തിയടയേണ്ടത്. ആരാധനാജീവിതവും സേവനമനോഭാവവും ഉള്ള സഭാംഗങ്ങളിൽ സംതൃപ്തിയടയുവാനാണ് നാം ആഗ്രഹിക്കുന്നത്. അതുകൊണ്ട് വാത്സല്യമുള്ളവരേ, ദൈവംതമ്പുരാൻെറ അപാരശക്തിയിൽ നിങ്ങളെ ഉറപ്പിച്ചുകൊള്ളുക. ഓർത്തഡോക്സ് ആത്മീയതയ്ക്ക് തനതായ ഒരു ശൈലിയുണ്ടെന്ന് നിങ്ങഠം ഓർക്കണം. വികാരം തുളുമ്പുന്ന ആത്മീയ പ്രകടനങ്ങഠം മാത്രമാണ് ആധ്യാത്മികത എന്ന് ധരിച്ചുപോകരുത്. ഇടയശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്ന സഹോദരങ്ങളും മക്കളുമായവരേ! പണത്തിൻെറ ശക്തിയിൽ ഒരിക്കലും നിങ്ങളുടെ ശുശ്രൂഷ കരുങ്ങിപ്പോകരുത്.ആടുകഠംക്കുകൊടുക്കുവാനുള്ള ദൈവത്തിൻെറ കൃപാദാനത്തിൻെറ ഉറവകഠം നിങ്ങളിൽ വററാൻ ഇടവരരുത്. ജനങ്ങഠംക്ക് നൽകുവാൻ ഒന്നുമില്ലാത്ത ശൂന്യതാബോധം ഒരിക്കലും നമ്മെ ഭരിക്കരുത്. പരിശുദ്ധനായ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാഠം നവംബർ 2–ന് നാം കൊണ്ടാടി. ശരീരത്തോടെയിരുന്നപ്പോഴും, ശരീരം വിട്ടപ്പോഴും ആ പരിശുദ്ധൻ ദൈവകൃപയുടെ മുഖാന്തിരമാണ്. ആ പരിശുദ്ധൻെറ സ്മരണ നമുക്കെല്ലാം പ്രചോദനവും, പ്രസാദകരവും ആകട്ടെ.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ,

നവംബർ 5
1989

മ്ശിഹാതമ്പുരാനിൽ നിങ്ങളുടെ പ്രധാന ഇടയൻ

# മലങ്കരസഭ

10-11-1989




## ഈ ലക്കത്തിൽ



### എഡിറ്റോറിയൽ

# എന്തിനീ വേവലാതി?

സഭ വളരണം, വികസിക്കണം സംശയമില്ല. ആന്തരികമായി മാത്രമല്ല ബാഹ്യമായും ഈ വളർച്ചയുടെ ലക്ഷണങ്ങൾ കാണുകയും വേണം. എന്നാലൊരു ചോദ്യം, ഇത്ര വേവലാതി കാട്ടണോ? 'ആരു കാട്ടിയെന്നാണ്', എന്തു കാട്ടിയെന്നാണ്'' എന്നു മറിച്ചുചോദിക്കുമായിരിക്കും.

ആരു കാട്ടിയെന്നുള്ളതിനുത്തരം, സഭാനേതൃനിരയിൽ പെടുന്ന പലരും എന്നാണ്. എന്തുകാട്ടിയെന്നുള്ളതിന്, പണത്തെക്കുറിച്ചുള്ള വേവലാതി എന്നുമാണുത്തരം.

അടുത്തയിട, മലങ്കരസഭാംഗമായ ഒരു മറുനാടൻ മലയാളിയെ കാണുവാനിടയായി. വൻപിച്ച ഒരു ബിസിനസ് ശൃംഖലയുടെ അധിപനാണദ്ദേഹം. അല്പദിവസം, മന:സമാധാനത്തിന് പരുമലയിൽ ധ്യാനത്തിനെത്തിയതാണ്. അദ്ദേഹം പറഞ്ഞു 'അടുത്തയിടയായി, നേതാക്കന്മാരിൽനിന്ന് ഒഴിഞ്ഞു മാറുവാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്. അവരിൽ ഭൂരിപക്ഷവും ഞങ്ങളെ സമീപിക്കുന്നത് പണത്തിനായിട്ടാണ്. പണത്തിനു നേടാൻ കഴിയാത്ത ചിലത് അവരിലുണ്ട് എന്നൊരു ധാരണ പണ്ടുണ്ടായിരുന്നു. പക്ഷേ, അടുത്തറിഞ്ഞപ്പോൾ പണത്തിനായുള്ള വേവലാതിയല്ലാതെ മറ്റൊന്നും തരുവാൻ അവർക്കു കെല്പില്ലെന്ന് മനസിലായി; കെല്പില്ലായ്ക മാത്രമല്ല, എന്നെപ്പോലുള്ളവർക്ക് തരുവാൻ തങ്ങളുടെയടുക്കൽ ചിലതുണ്ട് എന്ന ബോധ്യവും അതു കൊടുക്കണം എന്നയാഗ്രഹവും ഇല്ലാതായിരിക്കുന്നു'.

ഒന്നു കടന്നചെന്ന്, അല്പം സാവകാശത്തോടെ കാര്യങ്ങൾ പറഞ്ഞ് മനസിന് ഒരാശ്വാസം പ്രാപിക്കണം എന്നയാഗ്രഹത്തോടെ കടന്നുവരുന്ന ആടുകൾ കാണുന്നത്, അസ്വസ്ഥനായ ഇടയനെയാണ്. ഇടയൻ അസ്വസ്ഥനായിരിക്കുന്നത് കാണാതെപോയ ആടിൻെറ കാര്യത്തിലല്ല, കാണാതെപോയതോ കണ്ടെത്തേണ്ടതോ ആയ നാണയത്തിൻെറ കാര്യത്തിലാണ്. ഈ പതനം ദയനീയമാണ്.

പണമില്ലാതെ കാര്യങ്ങൾ നടക്കുകയില്ലായിരിക്കാം. പക്ഷേ ആദ്യം വേണ്ടത് പണമിടുവാനുള്ള ജനത്തെ പണിയുകയാണ്.




# പ്രതിവാര ധ്യാനം

റവ. ഗീവർഗീസ് മാത്യു

## നവംബർ 19– സ്ക്കറിയായോടുളള അറിയിപ്പിന്റെ ഞായർ

ഏററവും അനുകരണീയമായ കുടുംബജീവിതം നയിച്ചുവന്ന സെഖര്യാ പുരോഹിതന്റെയും ഏലിശുബായുടെയും മാതൃകയാണു ഇന്നത്തെ പ്രധാന സന്ദേശം.

സന്ധ്യയുടെ ഏവൻഗേലിയോനിൽ (ലൂക്കോ 1:1–17) ദൈവസന്നിധിയിൽ നീതിയുളളവരായി ജീവിച്ചുവന്ന സെഖര്യാവിനെയും ഏലിശുബായെയും, അവർക്കു കുട്ടികളില്ലാതിരുന്ന അവസ്ഥയും കാണുന്നു. ദൈവസന്നധിയിൽ ധൂപം കാട്ടുന്ന അവസരത്തിൽ, സെഖര്യാവിനു, യോഹന്നാൻ മാംദാനയുടെ ജനനത്തെക്കുറിച്ചു വെളിപ്പാടു ലഭിച്ചു.

'ഇരുവരും ദൈവസന്നിധിയിൽ നീതിയുളളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുററമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു'. (6–ാം വാക്യം).

നമ്മുടെ കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ മംദാനയ്ക്കു ജന്മം നൽകുവാൻ, എത്രയും ഉദാത്തമായ കുടുംബജീവിതം നയിച്ചു വന്ന ഈ മാതാപിതാക്കൾക്കാണു ഭാഗ്യം ലഭിച്ചത്. നമ്മുടെ കുടുംബജീവിതം ദൈവസന്നിധിയിൽ എത്രമാത്രം നീതിയുളളതും കുററമററതുമാണ്?

യോഹന്നാനെക്കുറിച്ചു പറയുന്നത് (15–ാം വാക്യം) 'അവൻ കർത്താവിന്റെ സന്നിധിയിൽ വലിയവൻ ആകും. വീഞ്ഞും മദ്യവും കുടിക്കയില്ല. അമ്മയുടെ ഗർഭത്തിൽ വച്ചുതന്നെ പരിശുദ്ധാത്മാവുകൊണ്ടു നിറയും'.

നമ്മുടെ ഇടയിൽ എത്ര മാതാപിതാക്കൾ, തങ്ങളുടെ കുഞ്ഞുങ്ങൾ ദൈവസന്നിധിയിൽ വലിയവരാകുവാൻ ആഗ്രഹിക്കുന്നുണ്ട്. ലോകപ്രകാരമുളള മാനവും മഹിമയുമല്ലേ നമ്മുടെ മാനദണ്ഡം.

ജീവന്റെ ഉത്ഭവം മുതൽ തന്നെ പരിശുദ്ധാത്മസംസർഗ്ഗം ലഭിക്കുന്നു എന്നും ഇവിടെ വ്യക്തമാകുന്നു.

വെളിപ്പാടു ലഭിക്കുന്നു സെഖര്യാ പുരോഹിതനു, അതു ഉൾക്കൊളളുവാൻ കഴിയാതെ പോയതിനാൽ, ഊമനായി കഴിയേണ്ടിവന്നു.ലൂക്കോ. 1:18.25).

ദൈവത്തിൽനിന്നു വെളിപ്പാടു സ്വീകരിക്കേണ്ട പുരോഹിതൻ, സ്വജീവിതത്തിൽ അതു സ്വീകരിക്കുവാൻ തക്കവണ്ണം വളരുന്നില്ല.

ഏലീശുബായുടെ പ്രതികരണം (25–ാം വാക്യം) ദൈവത്തിൽനിന്നു അനുഗ്രഹം പ്രാപിക്കുന്നവർക്കു മാതൃകയാണ്. തന്നെ നിന്ദിച്ചവരുടെ മുമ്പിൽ, ഏലിശുബാ ദൈവകൃപയെ പുകഴ്ത്തുകയാണു ചെയ്യുന്നത്.

വി. കുർബാനയുടെ ഏവൻഗേലിയോനിലും (ലുക്കോ. 1.1–25) ഇതേ ആശയങ്ങൾ തന്നെ കാണുന്നു.

---

ഭ പ്പത്തിനും വെളളത്തിനും വേണ്ടി നിലവിളിക്കുന്നവരെക്കാൾ ഇടയന്റെയടുത്ത് എല്ലാം മറന്ന് പട്ടിണികിടന്നുറങ്ങുവാൻ ആഗ്രഹിക്കുന്നവരാണധികം എന്നോർക്കണം. വെളളിയും പൊന്നും ഇല്ലായെങ്കിലും മുടന്തനെ നടത്തുവാനുളളത് കൈവശം ഉണ്ട് എന്നു വിശ്വസിച്ചവരായിരുന്നു ആദിമ ശിഷ്യർ.

മമ്മികൾ (മരണം) ഉറങ്ങുന്ന പിരമിഡുകളെക്കാൾ ജീവൻ തുടിക്കുന്ന കിളിക്കൂടുകളാണ് സുന്ദരം.

'ആരു പറഞ്ഞു, പണം മാത്രം മതിയെന്ന്?'–ഇതായിരിക്കാം ഒരു പ്രതികരണം. ഒന്നേ പറയുവാനുളളൂ, അടുത്തറിയുമ്പോൾ ഈ പ്രതികരണത്തിലെ ആശയം ഒരനുഭവം ആയി കൊടുക്കാനൊക്കുന്നുണ്ടോ?

'തത്വം പറയാൻ എളുപ്പമാ: പണത്തിനു പണം വേണം. മീനച്ചിലാററിലെ വെളളമൊഴിച്ചാൽ വണ്ടി ഓടില്ല'–ഇതായിരിക്കാം മററൊരു പ്രതികരണം.

വഴിയില്ലെങ്കിൽ പിന്നെയെങ്ങിനെ വണ്ടി ഓടും? ആദ്യം വഴി ഒരുക്കൂ. വണ്ടിക്കു വേണ്ട ഇന്ധനം കിട്ടാതിരിക്കില്ല. ഒരു നല്ലിടയനും പട്ടിണികിടക്കുവാൻ, ഒരു നല്ല സംരംഭവും പണമില്ലാത്തതുകൊണ്ടു മാത്രം നിലച്ചുപോകുവാൻ ഇടയാവുകയില്ല തീർച്ച. കാരണം ഇസ്രായേലിന്റെ പരിപാലകൻ ഉറങ്ങുന്നില്ല, ഉറക്കം തൂങ്ങുന്നില്ല.

ജെ. കെ.

## നവംബർ 26– ദൈവമാതാവിനോടുള്ള വചനിപ്പിന്റെ ഞായർ

ക്രൈസ്തവ വിശ്വാസത്തിന്റെ ഏററവും കാതലായ 'ദൈവത്തിന്റെ മനുഷ്യാവതാരം, വർണ്ണിക്കാൻ പാടില്ലാത്ത ഈ മഹാ ഭാഗ്യത്തിനു ഭാഗഭാക്കാകാൻ കന്യകമറിയാം എങ്ങനെ അർഹയായി എന്നതാണു ഇന്നത്തെ പ്രധാന സന്ദേശം. (ലൂക്കോ. 1.26–28).

ദൂതൻ അവളുടെ അടുക്കൽ അകത്തു ചെന്നു: കൃപലഭിച്ചവളേ, നിനക്കു വന്ദനം; കർത്താവു നിന്നോടുകൂടെ ഉണ്ടു എന്നു പറഞ്ഞു'. ശൈശവം മുതൽ അതീവ ഒരുക്കത്തോടും നിഷ്ഠയോടും ദൈവത്തിൽ മാത്രം ആശ്രയിച്ചുകൊണ്ടുള്ള വിശുദ്ധ ജീവിതമാണു, ദൈവത്തിന്റെ അളവററ കൃപയ്ക്കു പാത്രമായി കന്യകമറിയാമിനെ തെരഞ്ഞെടുക്കാൻ സഹായകമായത്.

പരിശുദ്ധാത്മ ആവാസത്താൽ കന്യകമറിയാമിൽ ദൈവത്തിന്റെ മനുഷ്യവതാരം സംഭവിക്കുന്നു (25-ാം വാക്യം). മനുഷ്യന്റെ ബുദ്ധിക്കു ഗ്രഹണാതീതമായ വിധത്തിൽ സർവ ലോകത്തിന്റെയും രക്ഷയ്ക്കു നിദാനമായ മനുഷ്യാവതാരം നടക്കുന്നു. ദൈവത്തിനു ഒരു കാര്യവും അസാദ്ധ്യമല്ലല്ലൊ (37-ാം വാക്യം).

ദൈവഹിതത്തിനു പരിപൂർണ്ണമായി വഴങ്ങുന്നു പ.കന്യകമറിയാം. അവിവാഹിതയായ തനിക്ക്, താൻ പൂർണ്ണമായി സേവിച്ചുപോരുന്ന ദൈവത്തിന്റെ ഹിതം വെളിപ്പെട്ടപ്പോൾ, ലോകപ്രകാരമുള്ള നിന്ദ ഒന്നുംതന്നെ പ്രശ്നമാകുന്നില്ല. പൂർണ്ണവിധേയത്തോടെ മറിയാം പറയുന്നു' ഇതാ, ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ'. (38-ാംവാക്യം).

പ്രഭാതത്തിന്റെ ഏവൻഗേലിയോനിലും (മർക്കോ. 3.31.35), ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവൻ തന്നേ എന്റെ സഹോദരനും സഹോദരിയും അമ്മയും ആകുന്നു എന്നു കർത്താവു പറയുന്നു. പ. കന്യകമറിയാമിനെപ്പോലെ നാമും പരിപൂർണ്ണമായി ദൈവഹിതം നിറവേറുന്നതിനു നമ്മെ ഏല്പിച്ചു കൊടുത്തിരുന്നെങ്കിൽ, ദൈവനാമം മഹത്തപ്പെടുകയും ലോകം എത്രകണ്ടു നന്മയിൽ പുരോഗമിക്കയും ചെയ്യുമായിരുന്നു.

## ഡിസം: 3–ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര

ലൂക്കോ. 1:39–45 വരെയുള്ള വാക്യങ്ങളിൽ മറിയാം ഏലിശുബായെ സന്ദർശിക്കുന്നതും, ഏലിശുബാ മറിയാമിനെ സ്വീകരിച്ചു പറയുന്നതുമാണ് ഉള്ളടക്കം.

ഏലിശുബായുടെ അഭിവാദന വാക്കുകൾ പ്രത്യേകം ശ്രദ്ധേയമാണ് (43–45 വരെ വാക്യങ്ങൾ). ആദ്യത്തെ രണ്ടു വാക്യങ്ങളോടൊപ്പം മറിയാമിനോട് ദൂതൻ പറയുന്ന വന്ദനവാക്കുകളും കൂടിയതാണല്ലൊ 'കൃപനിറഞ്ഞ മറിയമേ' എന്ന പ്രാർത്ഥനയുടെ ആദ്യഭാഗം.

'എന്റെ കർത്താവിന്റെ അമ്മ എന്ന വിശേഷണം 'ദൈവമാതാവ്' എന്ന പദപ്രയോഗത്തിന്റെ ഒരു വേദപുസ്തക അടിസ്ഥാനമാണ്.

മറിയാമിന്റെയും ഏലിസബേത്തിന്റെയും കൂടിക്കാഴ്ച പുതിയനിയമത്തിന്റെയും പഴയനിയമത്തിന്റെയും കൂടിക്കാഴ്ചയാണ്. മനുഷ്യജീവിത പശ്ചാത്തലത്തിൽ സമാന വികാരങ്ങളും അനുഭവങ്ങളുമുള്ള രണ്ടു സ്ത്രീകളുടെ കൂടിക്കാഴ്ചയാണ്.

മററൊരാളിന്റെ സന്തോഷത്തിൽ സന്തോഷിക്കുകയും സ്വന്തം ജീവിതത്തിൽ തങ്ങിനിറയുന്ന അനുഭവങ്ങളും വിചാരവികാരങ്ങളും ഉള്ളുതുറന്നു മററൊരാളുമായി പങ്കുവയ്ക്കുകയും ചെയ്യുന്ന മറിയാമിന്റെ നല്ല മാതൃക ഇവിടെ കാണുവാൻ സാധിക്കും.

ഏലിശുബായുടെ പെരുമാററവും ശ്രദ്ധേയമാണ്. തന്നെ സമീപിക്കുന്ന വ്യക്തിയെ പൂർണ്ണമായി അംഗീകരിക്കുവാനും അയാളുടെ ശ്രേഷ്ഠത

(ശേഷം 31–ാം പേജിൽ)

### സഭാവിശേഷദിവസങ്ങൾ

നവം. 10 മുതൽ ഡിസം. 10 വരെ

നവം.
- 12. ഹൂദോസ്ഈത്തോ ഞായർ.
- 13. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ.
- 14. മാർ പീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.
- 19. സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ (പേരൻറ്സ് ഡേ.)
- 25. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കോട്ടയം പഴയ സെമിനാരി)
- 26. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായർ.
- 28. മാർ യാക്കോബ് ബുർദാനയുടെ ഓർമ്മ.

ഡിസം.
- 1. യൽദോ (ഇരുപത്തിയഞ്ചു നോമ്പാരംഭം)
- 3. തോമ്മാ മാർ ദീവന്നാസിയോസിന്റെ ഓർമ്മ (പത്തനാപുരം താബോർ ദയറാ)
- 8. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവായുടെ ഓർമ്മ (ദേവലോകം)
- 10. യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഞായർ (ശിശുദിനം)

# എന്തുകൊണ്ട് സ്നേഹിപ്പാൻ കഴിയുന്നില്ല?

(തുടർച്ച)

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

(Part iii)

എന്തുകൊണ്ട് ക്ഷമിപ്പാൻ കഴിയുന്നില്ല?

### 1) സ്വയകേന്ദ്രീകൃതമായി ഒരു വശംമാത്രം കാണുന്നതുമൂലം

ഒരു വശംമാത്രം നാം കാണുമ്പോൾ, മററുള്ളവരുടെ കുററങ്ങൾ ഏററവും അക്ഷന്തവ്യമാണെന്ന് ചിന്തിക്കയും, നമ്മെത്തന്നെ നീതികരിക്കയും ചെയ്യുന്നു. തന്മൂലം നമുക്ക് ക്ഷമിക്കാൻ സാധിക്കാതെപോകുന്നുവെന്ന് മാത്രമല്ല, വിരോധവും പ്രതികാരബുദ്ധിയും വർദ്ധിച്ചുവരികയും ചെയ്യുന്നു. ശത്രുവിനെക്കുറിച്ച് പലരും, ഇതുപോലെ നീചനായ മനുഷ്യൻ മററൊന്നില്ലെന്ന് ചിന്തിച്ച് അങ്ങേ അററം വെറുക്കുന്നു. ചില ഭാര്യമാർ ഭർത്താക്കന്മാരെക്കുറിച്ചും, ചില ഭർത്താക്കന്മാർ ഭാര്യമാരെക്കുറിച്ചും ഇങ്ങനെ ചിന്തിക്കാറുണ്ട്. അവരുടെ ഏകപക്ഷീയമായ ചിന്താഗതിയാണ് ഇതിന് കാരണമെന്ന് അവർ മനസിലാക്കുന്നില്ല. അതേസമയം ഏററവും നീചരെന്ന് അവർ പറയുന്നവരെക്കുറിച്ച്, പല നല്ല കാര്യങ്ങളും പറയാൻ മററുള്ളവർക്ക് കാണും. ഇങ്ങനെ നാം ഒരുവശം മാത്രം കണ്ട് മനുഷ്യരെ വെറുക്കുന്നതിൻെറ ഫലമായി, അവർ നമ്മെയും വെറുക്കുന്നു. അപ്പോൾ നാം അവരെകുറെക്കൂടെ വെറുക്കുന്നതിന് ഇടയാകുന്നു. ഇങ്ങനെ ഒരു ദൂഷിതവലയം നാം സൃഷ്ടിക്കുന്നു. നമ്മുടെ ഹൃദയത്തിൽ ഈർഷ്യ, വെറുപ്പ്, കോപം, പ്രതികാരബുദ്ധി, അസൂയ, പുച്ഛം, ഇവ വർദ്ധമാനമായിവരുന്നു. തന്മൂലം മററുള്ളവർക്ക് പറയാനുള്ളത് കേൾക്കുന്നതിനോ, നാം അവരുടെ സ്ഥാനത്താണെങ്കിൽ നാം എങ്ങനെ ചിന്തിക്കുമെന്ന് ഓർക്കുന്നതിനോ, മററുള്ളവരും ദൈവവും നമ്മെക്കുറിച്ച് എന്ത് ചിന്തിക്കുന്നെന്ന് ആലോചിക്കുന്നതിനോ, സാദ്ധ്യമാകാതെ പോകുന്നു. മററുള്ളവർ നമ്മെ സ്നേഹിക്കാത്തത്, നാം അവരെ സ്നേഹിക്കാത്തതുകൊണ്ടല്ലെ, എന്ന് ചിന്തിച്ചുനോക്കേണ്ടതാണ്. അവരിലുള്ള കുററങ്ങൾ നമ്മിലുമില്ലെ എന്നും, നമ്മിലുള്ള കുററങ്ങൾ അവരിലും കാണാനിടയുണ്ടല്ലൊ എന്നും, നാം ചിന്തിക്കേണ്ടതാണ്. അപ്പോൾ എല്ലാ കുററങ്ങളും, ഒരളവിൽ ക്ഷന്തവ്യമാണെന്ന ബോധം നമുക്കുണ്ടാകും.

ദാവീദ് മറെറാരാളുടെ കുററം കേട്ടപ്പോൾ കോപിച്ചു. ആ കുററക്കാരൻ ദാവീദു തന്നെയാണെന്ന് പറഞ്ഞപ്പോൾ ദു:ഖിക്കുകയും ചെയ്തു. (2 ശമു. 12:1–6) ഇതുപോലെ മററുള്ളവരുടെ കുററം സ്വന്തം കുററമായി കാണുമ്പോഴാണ് അവരോട് സഹതപിക്കുവാനും ക്ഷമിക്കുവാനുമുള്ള മനസ് നമുക്കുണ്ടാകുന്നത്.

നീതിമാനായ യൗസേപ്പ്, കന്യകമറിയാം ഗർഭിണിയാണെന്ന് കണ്ടപ്പോൾ, അവളെ പാപിനിയാണെന്ന് തെററിദ്ധരിച്ചു. എന്നാൽ അവളെ പരിഹാസപാത്രമാക്കരുതെന്നും രഹസ്യമായി പറഞ്ഞുവിടണമെന്നുമാണ് നിശ്ചയിച്ചത്. അതിൻെറ കാരണം, കന്യകമറിയാമുമായി താദാത്മ്യം പ്രാപിച്ചതുകൊണ്ടായിരിക്കണം (വി. മത്താ. 1:18–19) പരിഹാസപാത്രമാകുന്നത് ആർക്കും ഇഷ്ടമല്ലല്ലൊ?

### ക്ഷമിക്കാതിരിക്കുന്നത് ഭോഷത്വമാണ്

ക്ഷമിക്കാതിരിക്കുന്നതുമൂലം സ്വന്ത മനസിന് വളരെ അസ്വസ്ഥതയുണ്ടാകുന്നു. അത് സ്വന്തം ആരോഗ്യത്തെപ്പോലും ബാധിക്കും. ക്ഷമിക്കാതിരിക്കുന്നതുമൂലം രണ്ടു കൂട്ടർക്കും കഷ്ടതകൾ ഉണ്ടാകുന്നു. നേരേമറിച്ച് ക്ഷമിച്ചാലോ, രണ്ടു കൂട്ടർക്കും ഭാവിയിൽ ഉണ്ടാകാവുന്ന നന്മകൾ വളരെയാണ്, നാം ക്ഷമിച്ചാലേ ആ നന്മ ലഭിക്കൂ.

വെറുപ്പിനെ വെറുപ്പുകൊണ്ട് ജയിക്കാൻ സാദ്ധ്യമല്ലെന്ന് ശ്രീബുദ്ധൻ പറഞ്ഞത്, ഇവിടെ സ്മരണീയമാണ്. സ്നേഹംകൊണ്ടേ, വെറുപ്പിനെ ജയിക്കാൻ പററൂ.

'തിന്മയോടു തോൽക്കാതെ നന്മയാൽ തിന്മയെ ജയിക്ക' (റോമ. 12:21) എന്ന് വി. പൗലോസ് പറഞ്ഞിരിക്കുന്നതുപോലെ, ക്ഷമകൊണ്ട് മററുള്ളവരുടെ സ്നേഹത്തെ നേടുവാൻ നമുക്ക് സാധിക്കണം. ഒരിക്കൽ ഒരിടത്ത് രണ്ടു സ്ത്രീകൾ താമസിച്ചിരുന്നു. അവർ അയൽവാസികളായിരുന്നു. ഒരുവൾ ഒരു വഴക്കാളിയായിരുന്നു, ആരോടും ചീത്തപറയുന്ന പ്രകൃതക്കാരി. അവളുടെ ഉള്ളിലെ അസ്വസ്ഥതകൊണ്ടായിരിക്കാം ഇങ്ങനെ സംസാരിച്ചിരുന്നത്. മറെറ സ്ത്രീ, ശാന്തപ്രകൃതക്കാരിയും, ആരോടും ഒരു വഴക്കിനും പോകാത്തവളുമായിരുന്നു. ഈ സാധുസ്ത്രീയെ കാണുമ്പോഴും, മറെറ സ്ത്രീ ചീത്ത വിളിക്കുമായിരുന്നു. കുറെ നാൾ ഇങ്ങനെ കഷ്ടതയനുഭവിച്ച ആ സാധു സ്ത്രീ, ഒരു ദിവസം നല്ല ഒരു പല

ഹാരം ഉണ്ടാക്കി മററെ സ്ത്രീയുടെ അടുക്കൽ ചെന്ന്, 'ചേടത്തി, ചേടത്തി, ചേടത്തിക്ക് ഈ പലഹാരം ഇഷ്ടമാണോ' എന്നു ചോദിച്ചു. സ്നേഹമേറിയ ഈ വാക്കുകൾ കേട്ടപ്പോൾ അവൾ ആശ്ചര്യപ്പെട്ടു പറഞ്ഞു, '35 കൊല്ലമായി ആരെങ്കിലും എനിക്ക് ഒരു സമ്മാനം തന്നിട്ട്' എന്ന്. അന്നു മുതൽ, ആ സ്ത്രീ ആ സാധു സ്ത്രീയെ, ആത്മാർത്ഥമായി സ്നേഹിച്ചു. ഇതുപോലെ നാമും ചെയ്യണം.

## മനസിൽ അസ്വസ്ഥതയും വെറുപ്പും പ്രതികാരബുദ്ധിയും ഉണ്ടാകുമ്പോൾ എന്തു ചെയ്യണം?

അസ്വസ്ഥതയുണ്ടാകുന്ന അവസരങ്ങളിൽ വിവേകത്തോടെ ചിന്തിക്കുക പ്രയാസമാണ്. അതിനാൽ വികാരങ്ങൾ പൂർണ്ണമായി കെട്ടടങ്ങുന്നതിന് കാത്തിരിക്കണം. എന്തെങ്കിലും സംസാരിക്കുന്നതിനോ പ്രവർത്തിക്കുന്നതിനോ അപ്പോൾ തുനിയരുത്. വികാരങ്ങളെ അടിച്ചമർത്തുകയല്ല, സദ്ചിന്തകളിൽ കൂടിയും, പ്രാർത്ഥനയിൽ കൂടിയും അവ അകററുകയാണ് വേണ്ടത് 'പിതാവേ, ഇവർ ചെയ്യുന്നത് ഇന്നതെന്ന് അറിയായ്കകൊണ്ട് ഇവരോടു ക്ഷമിക്കണമെ' എന്ന് കർത്താവ് പ്രാർത്ഥിച്ചതുപോലെ കുററക്കാരോട് സഹതപിച്ച് പ്രാർത്ഥിക്കാൻ ശ്രമിക്കണം. അങ്ങനെ പ്രാർത്ഥിക്കുന്നതിനുള്ള കൃപയ്ക്കായി നാം യാചിക്കയും ചെയ്യണം. തെററിക്കൂടായ്മ ആർക്കുമില്ലെന്ന് മനസിലാക്കി, മററുള്ളവർക്ക് പറയാനുള്ളതെല്ലാം, തുറന്ന മനസോടെ, ശാന്തമായി കേൾക്കണം 'ഏതു മനുഷ്യനും, കേൾപ്പാൻ വേഗതയും, പറവാൻ താമസവും, കോപത്തിന് താമസവുമുള്ളവനായിരിക്കട്ടെ' (വി. യാക്കോ. 1:19) എന്ന് വി. യാക്കോബ് പറയുന്നു.

മാത്രവുമല്ല, ഓരോവ്യക്തിക്കും അയാളുടെതായ പ്രത്യേകതകളുണ്ടെന്ന് കണ്ട്, സഹവർത്തിത്വമനോഭാവത്തോടെ പെരുമാറുന്നതിനും നാം ശ്രമിക്കേണ്ടതാണ്.

## ദൈവം നമ്മോടു എത്രമാത്രം ക്ഷമിക്കുന്നു എന്ന ബോധമില്ലാത്തതു മൂലം

പതിനായിരം താലന്ത് കടപ്പെട്ടിരുന്നവന് അതു മുഴുവനും ഇളച്ചുകിട്ടിയപ്പോൾ നൂറു വെള്ളിക്കാശ് ഇളച്ചുകൊടുക്കാതിരുന്നത് എത്ര വലിയ തെററാണെന്ന് നാം മനസിലാക്കുന്നു. (വി. മത്താ. 18:23–35) എന്നാൽ ദൈവത്തിൽനിന്ന് എല്ലാ കടങ്ങൾക്കും പാപങ്ങൾക്കും മോചനം പ്രാപിക്കുന്ന നാം, നമ്മുടെ കടക്കാരോടു ക്ഷമിക്കാതിരിക്കുന്നത് ഇതുപോലെയുള്ള തെററല്ലെ? 'കർത്താവ് നിങ്ങളോട് ക്ഷമിച്ചതുപോലെ നിങ്ങളും ചെയ്വിൻ' (കൊലോ. 3. 13) എന്ന് വി. പൗലോസ് പറയുന്നു.

## മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്













ഒരു വിശ്വാസി, കിടങ്ങന്നൂർ.

ഒരു വിശ്വാസി, കിടങ്ങന്നൂർ.





ഒരു വിശ്വാസി, ബോംബെ.

# AGREED STATEMENT

## Joint Commission of the Theological Dialogue between the Orthodox Church and the Oriental Orthodox Churches

We have inherited from our fathers in Christ the one apostolic faith and tradition, though as churches we have been separated from each other for centuries. As two families of Orthodox Churches long out of communion with each other we now pray and trust in God to restore that communion on the basis of the common Apostolic faith of the undivided church of the first centuries which we confess in our common creed. What follows is a simple reverent statement of what we do believe, on our way to restore communion between our two families of Orthodox Churches.

Throughout our discussions we have found our common ground in the formula of our common Father, St. Cyril, of Alexandria: mia physis (hypostasis) tou Theou Logou sesarkommene, and in his dictum that 'it is sufficient for the confession of our true and irreproachable faith to say and to confess that the Holy Virgin is Theotokos (Hom: 15, cf, Ep. 39)'

Great indeed is the wonderful mystery of the Father, Son and Holy spirit, one True God, one ousia in three hypostases or three prosopa. Blessed be the name of the Lord our God, for ever and ever.

---

### ദൈവത്തെ നാം മററുള്ളവരിൽ കാണാത്തതുമൂലം

നാം മററുള്ളവരോട് ക്ഷമിക്കുന്നത് ദൈവത്തോട് ക്ഷമിക്കുന്നതാണെന്നും, നാം മററുള്ളവരോടു ക്ഷമിക്കാത്തത് ദൈവത്തോടു ക്ഷമിക്കാത്തതാണെന്നും ചിന്തിക്കുന്നില്ല. (വി. മത്താ. 25: 40; 45).

'നിങ്ങൾ തമ്മിൽ ദയവും മനസലിവുമുള്ളവരായി, ദൈവം ക്രിസ്തുവിൽ നിങ്ങളോടു ക്ഷമിച്ചതുപോലെ, അന്യോന്യം ക്ഷമിപ്പിൻ' എഫേ. 4.32) എന്ന് വി. പൗലോസ് പറയുന്നു.

(തുടരും)

Great indeed is also the ineffable mytery of the Incarnation of our Lord Jesus Christ, for us and for our salvation.

The Logos, eternally consubstantial with the Father and the Holy Spirit in his Divinity, has in these last days, become incarnate of the Holy Spirit and Blessed Virgin Mary Theotokos, and thus became man, consubstantial with us in His humanity but without sin. He is true God and true Man at the same time, perfect in his Divinity, perfect in His humanity. Because the one she bore in her womb was at the same time fully God as well as fully human we call the Blessed Virgin Theotokos.

When we speak of the one composite (synthetos) hypostasis of our Lord Jesus Christ, we do not say that in Him a divine hypostasis and a human hypostasis came together. It is that the one eternal hypostasis of the Second Person of the Trinity has assumed our created human nature, in that act uniting it with His own uncreated divine nature, to form an inseparably and unconfusedly united real divine-human being, the natures being distinguished from each other in contemplation (theoria) only.

The hypostasis of the Logos before the incarnation, even with His divine nature, is of course not composite. The same hypostasis, as distinct from nature, of the Incarnate Logos, is not composite either. The unique theandric person (prosopon) of Jesus Christ is one eternal hypostasis who has assumed human nature by the Incarnation. So we call that hypostasis composite, on account of the natures which are united to form one composite unity. It is not the case that our Fathers used phyiss

and hypostasis always interchangeably and confused the one with the other. The term hypostasis can be used to denote both the person as distinct from nature and also the person with the nature, for a hypostasis never in fact exists without a nature.

It is the same hypostasis of the Second Person of the Trinity, eternally begotten from the Father who in these last days became a human being and was born of the Blessed Virgin. This is the mystery of the hypostatic union we confess in humble adoration - the real union of the divine with the human, with all the properties and functions of the uncreated divine nature, idcluding natural will and natural energy, inseparably and unconfusedly united with the created human nature with all its properties and functions, including natural will and natural energy. It is the Logos Incarnate who is the subject of all the willing and acting of Jesus Christ.

We agree in condemning the Nestorian and the Eutychian heresies. We neither separate nor divide the human nature in Christ from His divine nature, nor do we think that the former was absorbed in the latter and thus ceased to exist.

The four adverbs used to qualify the mystery of the hypostatic union belong to our common tradition – without commingling (or confusion) (asynqchyots) without change (atreptos), without separation (achoristos) and without division (adiairetos). Those among us who speak of two natures in Christ, do not thereby deny their inseparable, indivisible, union; those among us who speak of one united divine-human nature in Christ do not thereby deny the continuing dynamic presence in Christ of the divine and the human, without change, without confusion.

Our mutual agreement is not limited to Christology, but encompasses the whole faith of the one undivided church of the early centuries. We are agreed also in our understanding of the Person and Work of God the Holy Spirit, who proceeds from the Father alone, and is alwhys adored with the Father and the Son.

[The Joint Commission also appointed a Joint-Sub-Committee for Pastoral Problems between churches of the two families.

This Joint Sub-Committee will have its first meeting from 1989 December 5th to 9th in Anba Bishol Monastery and will prepare a report for the next meeting of the Joint Commission.

It was also decided that the next meeting of the Joint Commission would be held in September 1990 at Chambesy, Geneva.

It was also decided that the name of the Joint Commission would be Joint Commission of the Orthodox Church and the Oriental Orthodox Churches.]

(Sd)

1) Metropolitan Damaskinos Papandreou (switzerland)
2) Bishop Bishoy, Bishop of Damiette (Egypt)
3) Dr. Paulos Mar Gregorios Metropolitan (Delhi)
4) Pro. Vlassios Phidas
5) Mr. Joseph Moris Faitas

—o—

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്





Abraham & Family, Poona.

സംവാദവേദി:

# തുബ്ദേനും പട്ടക്കാരും

(താൽപര്യമുള്ളവരുടെ സജീവ ചർച്ചയ്ക്ക്, മറെറാരു വിഷയം അവതരിപ്പിക്കുന്നു—പ.)

ഫാദർ ജോസഫ് ചീരൻ, യൂ. സി. കോളജ്, ആലുവാ

സഭയിലെ വിവിധ ശ്രേണികളിലും പദവികളിലും പതനത്തിലുമുള്ള എല്ലാവർക്കും വേണ്ടി, സഭ പൊതുവായ മദ്ധ്യസ്ഥത സമർപ്പിക്കുന്ന പ്രാർത്ഥനകളെയാണ് നാം ഇപ്പോൾ 'തുബദേൻ' എന്നപേരിൽ വ്യവഹരിച്ചു പോരുന്നത്. നിലവിലുള്ള കുർബാനക്രമമനുസരിച്ച് ഓരോ തുബദേൻെറയും പരാമർശ വിഷയം താഴെ ചേർക്കുന്നു.

തുബ്ദേൻ 1. പാത്രിയർക്കീസന്മാരും എപ്പിസ്ക്കോപ്പന്മാരും.

തുബ്ദേൻ 2. കുർബാനയിൽ ഓർക്കപ്പെടുന്ന വിവിധ ആവശ്യക്കാർ.

തുബ്ദേൻ 3. വിശ്വാസികളായ രാജാക്കന്മാരും പട്ടക്കാരും വിശ്വാസികൾ മുഴുവനും.

തുബ്ദേൻ 4. ശ്ലീഹന്മാർ, വി. മറിയാം, നിബിയന്മാർ, സഹദേന്മാർ തുടങ്ങി ശുദ്ധിമാൻമാരും ശുദ്ധിമതികളും.

തുബ്ദേൻ 5. സാർവത്രിക കൗൺസിലുകളിലെ പിതാക്കന്മാരും അതത് കാലങ്ങളിൽ സത്യവിശ്വാസം പഠിപ്പിച്ച മല്പാന്മാരും.

തുബ്ദേൻ 6. സത്യവിശ്വാസികളായ വാങ്ങിപോയവർ.

ഓരോ തുബ്ദേനും മൂന്നു പ്രാർത്ഥനകൾ അടങ്ങിയതാണ്: പട്ടക്കാരൻെറ പരസ്യ പ്രാർത്ഥന, പട്ടക്കാരൻെറ രഹസ്യപ്രാർത്ഥന, ശുശ്രൂഷക്കാരൻെറ പരസ്യപ്രാർത്ഥന-ഇതാണ് ഒരു സെററിലെ പ്രാർത്ഥനകൾ. ഒരു സെററിലെ മൂന്നു പ്രാർത്ഥനകളിലെയും പരാമർശവിഷയം ഒന്നായിരിക്കും. എന്നാൽ ഈ അടിസ്ഥാനതത്വം ഒന്നും മൂന്നും തുബ്ദേനുകളിൽ വ്യത്യാസപ്പെട്ടിരിക്കുന്നു.

ഒന്നാം സെററ് തുബ്ദേൻ പാത്രിയർക്കീസന്മാരും എപ്പിസ്ക്കോപ്പന്മാരും ആയ മേൽപ്പട്ടക്കാർക്കുവേണ്ടി മാത്രമല്ലെന്നും വൈദികരായ എല്ലാ സ്ഥാനികളെയും ഉദ്ദേശിച്ചാണെന്നും, ആ സമയത്ത് പട്ടക്കാരൻ ചൊല്ലുന്ന രഹസ്യപ്രാർത്ഥനയിൽ നിന്ന് വ്യക്തമാണ്. നോക്കുക:........നീതിമാന്മാരും സത്യവാന്മാരും ഞങ്ങളുടെ പിതാക്കന്മാരുമായ ഞങ്ങളുടെ പാത്രിയർക്കീസൻമാരായ മാർ ഇഗ്നാത്തിയോസിനെയും മാർ ബസേലിയോസിനെയും മാർ ഗ്രീഗോറിയോസിനെയും ഞങ്ങളുടെ മേല്പട്ടക്കാരൻ മാർ (ഇന്നാർ) യും കശ്ശീശന്മാരെയും ശെമ്മാശ്ശന്മാരെയും വൈദികഗണം മുഴുവനെയും ബലഹീനനായ എന്നെയും ഓർത്തുകൊള്ളേണമേ........' (സുറിയാനി) 'എസ്ദാക്കാർ മൊറിയൊ ലാബോ ഫോസാൻ കീനെ വതറീശെ പാത്രിയർക്കുദീലാൻ മോർ ഇഗ്നാത്തിയോസ്, ഉ മോർ ബസേലിയോസ്, ഉ മോർ ഗ്രീഗോറിയോസ് വൽഹസിയോ ദീലാൻ മോർ (ഇന്നാർ) വൽക്കാശീശൊവൽ ശെംശോനെ ഉകുൽ തെഗ്മെ ഈത്തോനോയോ...........')

തുബ്ദേൻ ഒന്നാം സെററിൽ ശുശ്രൂഷക്കാരൻ ചൊല്ലുന്ന മദ്ധ്യസ്ഥപ്രാർത്ഥനയിൽ പട്ടക്കാർ ഒഴിവാക്കപ്പെടുകയും ആ വിഷയം മൂന്നാം സെററിലേയ്ക്ക് മാറുകയും ചെയ്തിരിക്കുന്നു. മൂന്നാം സെററിലെ മദ്ധ്യസ്ഥപ്രാർത്ഥനകൾ പട്ടക്കാരെ ഉദ്ദേശിച്ചുള്ളതല്ല. മൂന്നാം സെററിലെ രഹസ്യപ്രാർത്ഥന ശ്രദ്ധിക്കുക: '........കർത്താവേ, നല്ല ഭക്തിയുള്ളവരായ രാജാക്കന്മാരെയും രാജ്ഞികളെയും നീ ഓർത്ത് ഞങ്ങൾക്ക് ശാന്തമായ ജീവിതം നയിക്കുവാൻ ഇടയാകുമാറ് ആത്മീയായുധത്താൽ അവർക്ക് സഹായം നൽകുകയും അവരുടെ സകല ശത്രുക്കളെയും അവർക്ക് കീഴ്പ്പെടുത്തുകയും ചെയ്യേണമേ' (മാർ യാക്കോബിൻെറ ക്രമം)

മലങ്കര സഭയിൽ ഇന്ന് പ്രചാരത്തിലുള്ള എല്ലാ 'അന്നാഫുറാ' കളിലും ഒന്നാം തുബ്ദേനിലല്ലാതെ മൂന്നാം തുബ്ദേനിൽ പട്ടക്കാരെ ഓർക്കുവാൻ നിർദ്ദേശിച്ചിട്ടില്ല. അങ്ങനെയിരിക്കേ മൂന്നാം സെററിലെ ശുശ്രൂഷക്കാരൻെറ പ്രാർത്ഥനയിൽ 'പട്ടക്കാർ' എന്ന വിഷയം ഉൾപ്പെട്ടത് അത്ഭുതകരമായിരിക്കുന്നു.

ഈ വിഷയത്തിൽ മലങ്കരയിൽ ഒരു നൂററാണ്ടുമുമ്പ് പ്രചാരത്തിലിരുന്ന കുർബാനക്രമം ഈ ലേഖകൻ പരിശോധിക്കുകയുണ്ടായി. ഒരെണ്ണം 1856–ൽ 'മലങ്കര ഇടവകയുടെ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കൽപനപ്രകാരം കോട്ടയത്ത് സുറിയാനി സെമിനാരി അച്ചുകൂടത്തിൽ അടിക്കപ്പെട്ടതിൻെറ 1924 ലെ പതിപ്പാണ്. (ഇത് പാലക്കുന്നത്തു മെത്രാച്ചൻ അച്ചടിപ്പിച്ച ക്രമമാണ്. ഇതാണ് മലയാളത്തിൽ അച്ചടിച്ച് പ്രസിദ്ധം ചെയ്യപ്പെട്ട ആദ്യത്തെ കുർബാനക്രമം എന്ന് തോന്നു

ന്നു.) രണ്ടാമത്തേത് 'മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസിലെ കൽപ്പനപ്രകാരം കോട്ടയം മാർ തോമസ് അച്ചുകൂടത്തിൽ' 1908-ൽ അച്ചടിച്ചിട്ടുള്ളതാണ്. (വട്ടശ്ശേരിൽ തിരുമേനി പ്രസിദ്ധീകരിച്ച ഈ പതിപ്പ് 11-ാം പതിപ്പ് ആണെന്ന് കാണിച്ചിട്ടുള്ളതിനാൽ ഈ പുസ്തകം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ അച്ചടിച്ചിട്ടുള്ള കുർബാന ക്രമത്തിന്റെ (1863 ന് മുമ്പ്) 1908 ലെ പതിപ്പാണെന്ന് ന്യായമായും ഊഹിക്കാവുന്നതാണ്.)

ഈ രണ്ടു പുസ്തകങ്ങളിലും ഒന്നാം സെററ് തുബ്ദേനിലെ ശുശ്രൂഷകന്റെ മദ്ധ്യസ്ഥപ്രാർത്ഥന ഇപ്രകാരമാണ് കാണുന്നത്:

'നാലു ഭാഗങ്ങളിലുമുള്ള ശുദ്ധമുള്ള പള്ളികളെ ഭരിക്കുന്നവരായ സകല മേല്പട്ടക്കാരെയും പ്രത്യേകം ഇന്ന് ഞങ്ങളെ ഭരിക്കുന്ന മേല്പട്ടക്കാരെയും കശീശന്മാർ ശെമ്മാശന്മാർ മുതലായ പട്ടത്വത്തിനടുത്തവരെ ഒക്കെയും കരുണയോടെ ഓർക്കേണമേ. നിന്റെ ശുദ്ധമുള്ള റൂഹായുടെ ദാനങ്ങളെ അവർക്ക് കൊടുത്ത്, അവരെ നിന്റെ തോട്ടത്തിൽ മടികൂടാതെ വേലചെയ്യുന്നവരാക്കിത്തീർക്കേണമേ'. (മാർ അത്താനാസ്യോസിന്റെ ക്രമം 1856)

'........... സകല മേല്പട്ടക്കാരെയും ഞങ്ങളുടെ ബാവാ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിനെയും പ്രത്യേകം ഇന്ന് ഞങ്ങളെ........ ................പട്ടത്വത്തിന്നടുത്ത എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയായിരിക്കേണമേ'

ഈ രണ്ട് പുസ്തകങ്ങളിലെയും ഈ പ്രാർത്ഥന സഭയിലെ എല്ലാ വൈദികഗണങ്ങളെയും ഉൾപ്പെടുത്തിക്കൊണ്ടാണ് ക്രമീകരിച്ചിട്ടുള്ളത്. അതിൽനിന്ന് എപ്പിസ്ക്കോപ്പായുടെ കീഴിലുള്ള സ്ഥാനികളെ ഒന്നാം തുബ്ദേനിൽനിന്ന് മൂന്നാം തുബ്ദേനിലേയ്ക്ക് മാററിയത് പുരോഹിതസ്ഥാനികളെന്നനിലയിൽ എപ്പിസ്ക്കോപ്പന്മാരോടൊപ്പം കശീശന്മാരെ ഉൾപ്പെടുത്തിക്കൂടാ എന്ന് ചിന്തിച്ച ഏതോവികലചിന്തകന്റെ അവിശുദ്ധകൈകളാണെന്നതിൽ സംശയമില്ല. (ഈ വ്യത്യാസം 1902-ൽ പ്രസിദ്ധീകരിച്ച കുർബാന ക്രമത്തിലാണ് ഈ ലേഖകൻ ആദ്യം കണ്ടെത്തിയത്. അത് ശരിയാണെങ്കിൽ ഈ വ്യത്യാസം നടപ്പിൽ വരുത്തിയത് പത്രോസ് തൃതിയൻ ബാവായാണെന്ന്ഈ ലേഖകൻ അനുമാനിക്കുന്നു.)

മേൽക്കാണിച്ച രണ്ട് കുർബാനക്രമങ്ങളിലും 3-ാം തുബ്ദേൻ താഴെ പറയും പ്രകാരമാണ്:

'..........കർത്താവേ വിശ്വാസികളായ സകല രാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും നാട്ടിന്റെ രാജാവിനും രാജകുടുംബത്തിനും അധികാരം നടത്തുന്നവർക്കും വേണ്ടി നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ജ്ഞാനവും നന്മചെയ്വാനുള്ള മനസും അവർക്ക് നീ കൊടുത്ത് നിന്റെ നോട്ടത്തിൻകീഴ് അവരെ നടത്തേണമേ' (രണ്ടു പുസ്തകങ്ങളിലും ഒരുപോലെയാണീ പ്രാർത്ഥന), ഇവിടെ പട്ടക്കാരെ ഓർക്കാഞ്ഞത് ഒന്നാം തുബ്ദേനിൽ പട്ടക്കാരെ ഉൾപ്പെടുത്തിയതുകൊണ്ടാണ്. രണ്ടുകാര്യങ്ങളാണ് ഈ ലേഖനത്തിൽ പറയാൻ ശ്രമിച്ചത്.

1. പട്ടക്കാരെ ഓർക്കുവാൻ സഭ ക്രമീകരിച്ചിട്ടുള്ളത് ഒന്നാം രുബ്ദേൻ ആണ് മൂന്നാം തുബ്ദേൻ അല്ല.

2. ഇന്നത്തെ ക്രമങ്ങളിൽ മൂന്നാം തുബ്ദേനിൽ പട്ടക്കാരെ ഓർക്കുവാൻ ക്രമീകരിച്ചിട്ടുള്ളത് സഭയുടെ സാക്ഷാൽ ക്രമീകരണമല്ല, പട്ടക്കാരുടെ 'കഹന്നൂസാ',സ്ഥാനം കുറവുള്ളതാണെന്ന് വരുത്തുവാൻ ആരോ കൃത്രിമമായി ചെയ്തിട്ടുള്ളതാണ്.

ഈ വിഷയം പണ്ഡിതന്മാരുടെ ചർച്ചയ്ക്കു പഠനത്തിനുമായി അവതരിപ്പിക്കുന്നു.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






Sosamma Vennikulam. Sweety, Bangalore. Anu Thomas, Madras.

# കലാലയരാഷ്ട്രീയം കരണീയമോ?

വറുഗീസ് കിഴക്കേമുറി

ഒററ വാക്കിൽ ഉത്തരം പറഞ്ഞാൽ വിദ്യാഭ്യാസത്തിൽ രാഷ്ട്രീയകാര്യങ്ങളുടെ പഠനം അനുപേക്ഷണീയമാണ്. പക്ഷേ രാഷ്ട്രീയപ്രചരണത്തിനും പ്രവർത്തനത്തിനുമുള്ള സ്വാതന്ത്ര്യം വിദ്യാർത്ഥികൾക്ക് ഗുണത്തേക്കാൾ അധികം ദോഷം ചെയ്യും. എന്നാൽ ഒരു പഠനവിഷയമായി എടുത്തു പഠിക്കേണ്ടത് അനുവദനീയമാണ്. രാഷ്ട്രീയപ്രവർത്തനത്തിൽ പല വൈകല്യങ്ങളും വിദ്യാർത്ഥികൾക്ക് ഉണ്ടാകാം. അതുകൊണ്ട് പഠനകാലം കഴിഞ്ഞുമാത്രമേ വിദ്യാർത്ഥികൾ രാഷ്ട്രീയപ്രവർത്തനത്തിൽ ഇടപെടാവൂ. പഠനകാലത്ത് എല്ലാ വിഷയവും പഠനപരിധിക്കുള്ളിൽ പാഠ്യവിഷയമായി ഒതുക്കിനിർത്തേണ്ടത് പഠനലക്ഷ്യത്തിന് പ്രയോജനപ്പെടും.

വിദ്യാർത്ഥി എന്ന നിലയ്ക്ക് നിഷ്പക്ഷമായി പഠിക്കുന്നതിനും ചിന്തിക്കുന്നതിനും വീക്ഷിക്കുന്നതിനും വിലയിരുത്തുന്നതിനും സാധിക്കണമെങ്കിൽ കക്ഷിരഹിതമായ ഒരു കാഴ്ചപ്പാടിലായിരിക്കണം രാഷ്ട്രീയം കൈകാര്യം ചെയ്യേണ്ടത്.

എന്നാൽ ഇന്ന് എല്ലാ രാഷ്ട്രീയ പാർട്ടികളുടെയും നഴ്സറിയോ, കോളണിയോ ഒക്കെയാക്കി മാററിയിരിക്കുകയാണ് വിദ്യാഭ്യാസ സ്ഥാപനം. കെ. എസ്. യു., എസ്. എഫ്. ഐ. തുടങ്ങിയ പാർട്ടി യൂണിയനുകൾ എത്ര ശക്തിയോടുകൂടിയാണ് രാഷ്ട്രീയം പ്രചരിപ്പിക്കുന്നത്. വിദ്യാർത്ഥികളുടെ നിഷ്പക്ഷമായ പഠനസ്വഭാവത്തെ ചൂഷണം ചെയ്യുന്നത് എവിടെയും കാണാം. ഈ സ്വാതന്ത്ര്യം വിദ്യാർത്ഥികളുടെ പഠനസ്വാതന്ത്ര്യ ചിന്തയെ തകിടം മറിക്കും. സ്കൂൾ, കോളജ് അന്തരീക്ഷത്തിൽ രാഷ്ട്രീയ പാർട്ടിപ്രവർത്തകരെ കയററി അലങ്കോലപ്പെടുത്തുവാൻ അനുവദിക്കുന്നത് ശരിയാണോ? രാഷ്ട്രീയം പഠിക്കണം. അതൊരു പഠനവിഷയമാക്കി മാത്രം. കണക്കോ, സയൻസോ പഠിക്കുന്നപോലെ പാർട്ടിയടിസ്ഥാനത്തിലുള്ള മൽസരങ്ങൾ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നടത്തി വഴക്കും വക്കാണവും കത്തിക്കുത്തും കവർച്ചയും കേസും ഒക്കെ എന്തിനു സൃഷ്ടിക്കുന്നു? ഇങ്ങനെ അങ്ങു നീങ്ങിയാൽ വിദ്യാഭ്യാസം എങ്ങനെ നടക്കും? വിദ്യാർത്ഥികൾ എന്ന നില മറന്ന് ബഹളമായി. പോലീസ് ഇടപെടും, പാർട്ടിപ്രവർത്തകർ രംഗത്തു വരും. അവരോടൊപ്പം ഗുണ്ടകളും പുറമെനിന്നു നുഴഞ്ഞുകയറും. വിദ്യാഭ്യാസാന്തരീക്ഷം പാർട്ടികളുടെ കേളീരംഗമാകും. ഈ ശോചനീയാവസ്ഥ എന്തിന് സൃഷ്ടിക്കുന്നു?

അന്തസ്സുററ രാഷ്ട്രീയനേതാക്കന്മാർ വിദ്യാഭ്യാസാന്തരീക്ഷത്തെ രാഷ്ട്രീയവൽക്കരിക്കുവാൻ അനുവദിക്കുകയില്ല. സംശുദ്ധമായ ഒരു അന്തരീക്ഷം പഠനത്തിന് ആവശ്യമാണ്. കക്ഷിരാഷ്ട്രീയത്തിന്റെ പിടിയിൽ അമരുന്നതിന് അനുവദിക്കുന്നപക്ഷം വിദ്യാർത്ഥികൾ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിന് തടസം നേരിടും.

എന്നാൽ വിദ്യാർത്ഥിക്ക് പഠനത്തോടൊപ്പം പ്രവർത്തനപരിശീലനവും അത്യാവശ്യമാണ്. അതിന് കക്ഷിരാഷ്ട്രീയത്തിന്റെ മുൻവിധിയോടുകൂടി ചിന്തിക്കാത്ത ഏതെങ്കിലും ഒരു സംവിധാനം വേണ്ടതാണ്. ഒരു സാംസ്കാരിക സംഘടന, അഥവാ ഒരു സാമൂഹ്യസംഘടന വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ തുടങ്ങുന്നതിൽ എന്താണപാകത. ഒന്നിച്ചുള്ള പ്രവർത്തനം കാര്യക്ഷമമാക്കുന്നതിനും (പ്രവർത്തകരെ തെരഞ്ഞെടുക്കുന്നതിനും (കക്ഷിരഹിതമായി) അങ്ങനെ ഒരു പഠനവീക്ഷണത്തിലൂടെ സേവനപ്രവർത്തനങ്ങളും നേതൃത്വമൽസരങ്ങളും മററും പ്രായോഗികമാക്കുന്നതിനു സാധിക്കും. പക്ഷേ രാഷ്ട്രീയകലി ബാധിക്കാത്ത അന്തരീക്ഷം തന്നെ പടുത്തയർത്തണം. ശരിയായ പാർട്ടിപ്രവർത്തകന്റെ ആവേശം ആസ്വദിക്കുകയും ചെയ്യാം. ഒരു പഠനപരിപാടിക്കുള്ള അന്തരീക്ഷം വാർത്തെടുക്കുകയും വേണം. എങ്കിൽ മാത്രമേ ചിന്താപരമായി വളർച്ച പ്രാപിച്ച വിദ്യാഭ്യാസാന്തരീക്ഷം പടുത്തുയർത്തുന്നതിന് കഴിയൂ.

പക്ഷേ രാഷ്ട്രീയമായ ഒരു പ്രതിസന്ധി സംജാതമാകുമ്പോൾ—ഒരു വിപൽഘട്ടം അഭിമുഖീകരിക്കുമ്പോൾ വിദ്യാർത്ഥികൾ രാഷ്ട്രീയമായി ചിന്തിച്ചുകൊണ്ടുതന്നെ പ്രവർത്തിക്കേണ്ടിവന്നേക്കാം. ഗാന്ധിജി വിദ്യാർത്ഥികളെ സമരത്തിന് ആഹ്വാനം ചെയ്തു. അതൊരടിയന്തരഘട്ടം ആസന്നമായപ്പോഴാണ്. അത്തരം അടിയന്തരാവശ്യം ആവിർഭവിക്കുമ്പോൾ വിദ്യാർത്ഥികൾ വ്യക്തിത്വം കാത്തുകൊണ്ട് ശക്തി ആർജ്ജിക്കതന്നെ വേണം. പൊതുപ്രാധാന്യമുള്ള കാര്യങ്ങൾക്കു വേണ്ടി പ്രതികരിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം. എന്നു പറയുമ്പോൾ അതിന്റെ പരിധി പലപ്പോഴും 10 പൈസയ്ക്കുള്ള സമരപാരമ്പര്യത്തിലേക്കു വഴുതിവീഴരുത്. പക്ഷേ ഇന്നു നടക്കുന്ന സമരങ്ങൾ ഒക്കെ കേവലം രാഷ്ട്രീയപാർട്ടികളുടെ പ്രേരണയിൽ കക്ഷിരാഷ്ട്രീയത്തിന്റെ തിമിരം ബാധിച്ച പേക്കൂത്തുകളാണ്. ഒരു ബസ് സമയം തെററി ഓടിയാൽ സമരമായി. പരീക്ഷ മാററിവയ്ക്കുന്നതിന് സമരം. അദ്ധ്യാപകൻ കുട്ടിയെ ശിക്ഷിക്കുന്നതിന് സമരം. ഇതൊക്കെ വിദ്യാർത്ഥികളുടെ പൊതുനന്മയെ മാനിച്ചുകൊണ്ടല്ല. ഒന്നോ രണ്ടോ പേരുടെ പ്രേരണയാൽ അവരോടുകൂടി രാഷ്ട്രീയപാർട്ടി പ്രവർത്തകർ പുറമെനിന്നും വലിഞ്ഞുകയറി സമരം ഇളക്കി

പഠനം മുടക്കുന്നു. ഇതെല്ലാംപാർട്ടിപ്രവർത്തനത്തിന്റെ ഭാഗമായി നടക്കുന്നു. ഒരു പാർട്ടിയും ഇതിനതീതമല്ല. വിദ്യാർത്ഥികൾ എന്തു നേടിയെടുത്തു? ഒന്നും നേടുന്നില്ല. കുറെപ്പേരുടെ പഠനശക്തി നഷ്ടപ്പെട്ടു പാർട്ടിവീര്യം പകരം വാങ്ങി എന്നു മാത്രം. എത്രയെത്ര കുട്ടികളുടെ ഭാവിയാണ് നഷ്ടമാകുന്നത്. അതാരും ചിന്തിക്കുകയില്ല. അങ്ങനെ പഠിക്കുന്നതിനുള്ള അവസരം നഷ്ടപ്പെടുത്തി ലക്ഷ്യബോധമില്ലാതെ നാടിനും വീടിനും കൊള്ളരുതാത്തവരായിത്തീരുന്നു. അവരിൽ പലരും സാമൂഹ്യദ്രോഹികളും സ്വയം വിനാശകരുമായി പരിണമിക്കുന്നു. ചുരുക്കം ചിലർ മാത്രം ഒരുപക്ഷേ രാഷ്ട്രീയരംഗത്ത് എന്തെങ്കിലും നേട്ടം ഉണ്ടാക്കി എന്നുവരാം. അതവരുടെ വ്യക്തിപരമായ കഴിവിനെയും വിദ്യാഭ്യാസ നിലയെയും ആശ്രയിച്ചിരിക്കും. വിദ്യാഭ്യാസപരമായി പിൻതള്ളപ്പെട്ടുകഴിഞ്ഞാൽ ആർക്കാണ് ഭാവി? കഴിഞ്ഞ കാലത്തു ചിലർക്കെല്ലാം ചില്ലറ നേട്ടങ്ങൾ ഉണ്ടായി—രാഷ്ട്രീയമായി എന്നു ചൂണ്ടിക്കാണിച്ചെന്നു വരാം. പക്ഷേ ഇന്നതിന് പററിയ അന്തരീക്ഷമല്ല. കഴിവും വിദ്യാഭ്യാസയോഗ്യതയും പ്രവർത്തനവൈദഗ്ധ്യവുമില്ലാത്ത ആർക്കും ഉയരുന്നതിനു കഴികയില്ല. പഠിച്ചു മിടുക്കരാകുക—പിന്നീട് രാഷ്ട്രീയത്തിൽ ഇറങ്ങുക, വേണമെങ്കിൽ.

പതിനെട്ടു വയസുകാർക്ക് വോട്ടവകാശം ലഭിച്ച ഇന്ന് സ്കൂൾ, കോളജ് തലങ്ങൾ രാഷ്ട്രീയചിന്തയിൽ പണ്ടത്തെക്കാൾ വളരെ അധികം സജീവമാണ്. ഈ അവസരം എങ്ങനെ പ്രയോജനപ്പെടുത്തണം എന്ന് വോട്ടവകാശമുള്ള രാജ്യസ്നേഹികളായ വിദ്യാർത്ഥികൾ ചിന്തിക്കേണ്ടതാണ്. സ്വയം മറന്ന് രാഷ്ട്രീയ ഭൂതം ബാധിച്ച് നശിക്കാതെ ഇഷ്ടമുള്ള രാഷ്ട്രീയപാർട്ടികൾക്ക് വോട്ടുചെയ്യുക. പക്ഷേ ലക്ഷ്യബോധമുള്ളവരായി പഠിക്കുക. പാർട്ടികളെക്കുറിച്ചും വോട്ടവകാശത്തെക്കുറിച്ചും ഉത്തരവാദിത്വബോധത്തോടുകൂടി ചിന്തിച്ചു പ്രവർത്തിക്കുക. അവരവരുടെ വ്യക്തിത്വം കാത്തുസൂക്ഷിക്കുക. കർത്തവ്യം നിറവേററുക. രാഷ്ട്രീയം നമ്മുടെ അവകാശമാണ്. വ്യക്തിത്വം നമ്മുടെ മൂലധനമാണ് എന്ന കാര്യം വിസ്മരിച്ചുകൂടാ.

വിദ്യാഭ്യാസസ്ഥാപനങ്ങളിലെ ഭരണകാര്യങ്ങളിലും നയപരമായ സംവിധാനങ്ങളിലും വിദ്യാർത്ഥികൾക്ക് പാർട്ടിയടിസ്ഥാനത്തിലുള്ള പങ്കും നിയന്ത്രണവും സജീവമാക്കുന്നതിനുവേണ്ടി ശബ്ദമുയർത്തുന്ന കാലഘട്ടമാണല്ലോ ഇന്ന്. അതിനെ കർശനമായി നിരുൽസാഹപ്പെടുത്തേണ്ടതാണ്. അതിന്റെ ഉദ്ദേശ്യം എത്ര ശുദ്ധമെങ്കിലും പാർട്ടികളുടെ കൊടിക്കീഴിൽ നിന്നുകൊണ്ടുള്ള കലാലയ ഭരണപങ്കാളിത്തം അവരുടെ സ്വതന്ത്രമായ പഠനപരിപാടിക്ക് ക്ഷതമേൽപിക്കും. കേവലം ഒരു നിരീക്ഷകദൃഷ്ടിയോടുകൂടി പ്രവർത്തിക്കുന്നതിന് പാർട്ടിരഹിത പ്രാതിനിധ്യം കൊടുക്കുന്നെങ്കിൽ അത് പഠനരംഗത്തു പ്രയോജനം ചെയ്യും. വിദ്യാഭ്യാസമണ്ഡലം വിദ്യാഭ്യാസ വിദഗ്ധന്മാരായ രാജ്യസ്നേഹികളുടെ നിയന്ത്രണത്തിൽ കൊണ്ടുവന്ന് സംശുദ്ധമാക്കേണ്ടതാണ്. രാഷ്ട്രീയ പാർട്ടികളുടെ അഴിഞ്ഞാട്ടത്തിനു വിധേയമാക്കിക്കൂടാ. പാവപ്പെട്ട വിദ്യാർത്ഥികളെ പിടിച്ചു വേഷം കെട്ടിച്ച് പാവതുള്ളിക്കാതെ അവരുടെ നല്ല ഭാവിക്ക് പററുന്ന വിദ്യാഭ്യാസ പരിഷ്കാരങ്ങൾ നടപ്പാക്കി അവരെ ജീവിക്കാനനുവദിച്ചാലും. അദ്ധ്യാപകരോടും രാഷ്ട്രീയപ്രവർത്തകരോടും പ്രത്യേകിച്ച് വിദ്യാഭ്യാസാധികൃതരോടുമുള്ള ഒരഭ്യർത്ഥനയാണിത്. സ്വന്തം താൽപ്പര്യത്തിനുവേണ്ടി കുട്ടികളെ സമരരംഗത്തിറക്കുന്ന അദ്ധ്യാപകരും രാഷ്ട്രീയ പ്രവർത്തകരുമാണിന്നധികവും. വിദ്യാർത്ഥികളുടെ പ്രശ്നങ്ങൾ പഠിച്ചു പ്രതിവിധി കാണുന്നതിനോ അവരെ ആത്മാർത്ഥമായി സ്നേഹിച്ച് നേർവഴി നയിക്കുന്നതിനോ ആരു മുമ്പോട്ടുവരും? ആരെങ്കിലും അതിനുവേണ്ടി ശ്രമിക്കുന്നെങ്കിൽ ആ ശ്രമത്തെ പിന്തിരിപ്പിക്കാൻ ശക്തിയായി വ്യാഖ്യാനിച്ച് പുറന്തള്ളുന്നതിന് രാഷ്ട്രീയപ്രവർത്തകർ കുൽസിതമാർഗ്ഗങ്ങൾ സ്വീകരിക്കുന്നതു മനസ്സിലാക്കാൻ പലപ്പോഴും വിദ്യാർത്ഥികൾക്കു കഴിയാതെവരുന്നത് കഷ്ടമാണ്. യാഥാർത്ഥ്യബോധത്തോടു വിദ്യാർത്ഥികൾ ലക്ഷ്യത്തിലേക്കു തിരിച്ചുവന്നാൽ ഏതു പ്രശ്നങ്ങളും പരിഹരിക്കാതിരിക്കയില്ല.

—o—

# A REFORMATION IN THE MALANKARA ORTHODOX CHURCH

## (The Mission of Help and the Mavelikara Synod)

**Dr. PAULOSE MAR GREGORIOS METROPOLITAN**

(iii)

The Indians (I shall use this word in place of Syrians) did not trust either the Patriarch of Antioch or Colonel Munro. Col. Munro wanted the Syrian Church to be eventually united with the Anglican Church, and to use the Book of Common Prayer.

Cheriyan cites the letter from Munro to Bailey dated 23rd May 1818. The text in full is given in appendix A–letter No. 25 in Cheriyan's book. I quote here a few key sentences:

"I hope that you (i. e., Bailey) continue your endeavours to introduce the English language among the branches of study at the College. This is an object of great importance, and claims your serious consideration. The translation of the English liturgy (i. e. B. C. P.) is another object of primary importance, for I think if it were well translated it might, without any difficulty, be substituted in all the churches for their present forms of worship. You will ofcourse gradually prepare the minds of the Syrians by a reference to the scriptures to abandon the seven sacraments, the Mass, and other remnants of Roman Catholic usage" 5.

As early as 1818, Colonel Munro thus instructed the British missionaries to prepare the way for introducing the B o o k of Common Prayer as the standard form of worship in the Orthodox Churches.

Cherian also gives the text of a sermon by Joseph Fenn at an Assembly in Mavelikkara on 3rd December 1818:

"In every act of worship, regard must be had to Him, who is the alone object of adoration and confidence. ........There is but One God, and........one only Mediator between God and man, the Man Christ Jesus........ Any prayer, vow, act of adoration, praise or confidence in matters purely spiritual, directed to any other, is idolatry in the sight of God. In matters of this kind, every creature stands on the same level; and it is equally displeasing to God, whether we worship the Virgin Mary, or any beast, or creeping thing, or idol of wood or stone."

That was said to an Orthodox audience long before the rejection in 1836 of the Wilson proposals. The Sermon was based on a total lack of understanding on the part of Fenn about the nature and basis of the respect rendered by the Orthodox to the Blessed Virgin Mary. Fenn also was wrong in thinking that these were practices which the Orthodox had recently picked up from the Roman Catholics.

It is clear that the three missionaries Benjamin Bailey, Joseph Fenn and Henry Baker, had neither any understanding of nor any sympathy for the Orthodox tradition. They were Protestants, who did not believe in the veneration of the Blessed Virgin Mary and the saints in the worship of the Church; they did not believe in prayers for the departed, or in the eucharistic sacrifice.

They differed from later missionaries like Joseph Peet, only in that they were more mature as persons and more courteous. Their intention from the beginning was to make Protestants out of the Orthodox. The Mar Thomas Church today is the fulfilment

5. Cherian, op. cit. p. 365. brackets and emphasis added.
6. Ibid. p. 371

of what they desired. And it is this possibility that the Orthodox Church rejected in 1836. The Orthodox, if they had not rejected the Wilson Proposals, would not have remained Orthodox.

## The Meaning of the Rejection of the Wilson Proposals

I must pay a tribute to Munro. He wanted to anglicanize the Orthodox Church in India, but he also cared for the welfare of the people. The Missionaries Bailey, Fenn and Baker were respectful and obedient to Munro, because of the latter's Christian character and wisdom. In 1819 Colonel Munro retired, and was replaced as British Resident by Co. M'Douall, who had no special interest either in the Syrians or the missionaries. He died of Cholera in 1820, and was replaced by Col. Newall who served till 1826. Newall was interested in the missionaries and their educational effort in starting schools. The missionaries' report to him, dated March 13, 1822, gives a summary of their activities and lists their financial needs. They also give a description of the Syrian Church then – 88 parishes, of which only 33 have joined the Romans. The remaining 55 parishes have, at the lowest, 13000 families. The majority of these are poor. Very few have property worth Rs. 5000/–. They have 144 priests, which is about an average of 3 per parish. A priest seldom gets more than Rs. 5/- a moth, though they are from the best families.

The Missionaries summarize to the Resident, what the Metropolitan, the head of the Orthodox, wants: '1st the circulation of the Holy Scriptures, in the Syriac and Vernacular tongues, with other works of religious and general information; 2nd, the general School instruction of youth. 3rd, the special instruction of the clergy, 4th the erection and enlargement of the churches. 7

7. Cherian, op. cit p. 380







# ഒരു ദിവ്യാനുഭവം

മാത്യു ചാത്തുരുത്തി

**പ.** പരുമലതിരുമേനിയുടെ മാമ്മോദീസാ നാമം ഗീവർഗീസ് എന്നായിരുന്നെങ്കിലും 'കൊച്ചയിപ്പോര' എന്ന ഓമനപ്പേരിലാണ് കുടുംബാംഗങ്ങൾ വിളിച്ചുപോന്നത്. അദ്ദേഹത്തിന്റെ ശൈശവകാലഘട്ടത്തിൽ തന്നെ സ്വമാതാവു നിര്യാതയായതിനാൽ മൂത്തസഹോദരി മറിയമാണ് കുട്ടിയെ പരിചരിച്ചിരുന്നത്. അഞ്ചുവയസായപ്പോൾ കുടിപ്പള്ളിക്കൂടത്തിൽ ചേർത്തു. 10-ാം വയസിൽ ബാല്യകാല വിദ്യാഭ്യാസം പൂർത്തിയാക്കി. മലയാളഭാഷയിലും കണക്കിലും നല്ല പരിജ്ഞാനം നേടി. പിതൃസഹോദരനായിരുന്ന ഗീവർഗീസ് മല്പാന് കുട്ടിയോട് ഒരു പ്രത്യേക വാത്സല്യം തോന്നി കൂടെ കൊണ്ടുപോയി താമസിപ്പിച്ച് സുറിയാനി ഗീതങ്ങളും മറ്റും പഠിപ്പിച്ചു. കുട്ടിയുടെ സ്വരമാധുര്യവും പഠിപ്പിലുള്ള ഉത്സാഹവും മല്പാനച്ചനെ വളരെ അധികം സംതൃപ്തനാക്കി.

അക്കാലത്ത് കരിങ്ങാശ്രപ്പള്ളിയിൽ എത്തിയിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കു കുട്ടിയുടെ കഴിവിൽ കൗതുകം ഉണ്ടായി. കുട്ടിക്ക് പട്ടം കൊടുക്കാൻ താൽപര്യപ്പെട്ട് 1858 സെപ്റ്റംബർ 15-ാം തീയതി ശെമ്മാശുപട്ടം നൽകി.

തുടർന്ന് 7 വർഷം മല്പാനച്ചന്റെ കീഴിൽ പഠനം തുടർന്നു. ഈ കാലഘട്ടത്തിൽ മല്പാനച്ചന് മാരകമായ മസൂരിദീനം പിടിപെട്ടു. ശിഷ്യന്മാരോടെല്ലാം സ്വഗൃഹങ്ങളിലേയ്ക്കു മടങ്ങിപ്പൊയ്ക്കൊള്ളാൻ അദ്ദേഹം ആജ്ഞ നൽകി. നമ്മുടെ ശെമ്മാശ്ശനോടും പൊയ്ക്കൊള്ളാൻ പറഞ്ഞെങ്കിലും അദ്ദേഹം പോയില്ലെന്നുമാത്രമല്ല, മല്പാനച്ചന്റെ പരിചരണത്തിനായി വന്ന വറുഗീസിനോടൊന്നിച്ച് അദ്ദേഹത്തെ ശുശ്രൂഷിക്കാൻ സന്നദ്ധനായി. മല്പാനച്ചന്റെ രോഗം വർദ്ധിച്ചുകൊണ്ടിരുന്നു. ആശയില്ലാത്ത നിലയിലേയ്ക്കുനീങ്ങി. അപ്പോൾ മല്പ്പാനച്ചൻ ശെമ്മാശനെ അരികിൽ വിളിച്ചു പറഞ്ഞു: 'മകനെ ഞാൻ പോകുകയാണ്. നീ നിന്റെ പഠനം നിർത്തരുത്. നിനക്കു നല്ല ഭാവിയുണ്ട്. നിന്നെ ദൈവം അനുഗ്രഹിക്കട്ടെ' പിറ്റെദിവസം മല്പാനച്ചൻ നിര്യാതനായി. മൃതദേഹം മുളന്തുരുത്തിപള്ളിയുടെ തെക്കേ വരാന്തയിൽ സംസ്കരിച്ചു.

ഏറെദിവസങ്ങൾ കഴിഞ്ഞില്ല, ശെമ്മാശനും മസൂരിരോഗം പിടിപെട്ടു. ആധിയും വ്യാധിയും കൊണ്ട് ശെമ്മാശ്ശൻ പരവശനായി. താനും അന്ത്യഘട്ടത്തിലേയ്ക്കു നീങ്ങുകയാണെന്നു തന്നെ ശെമ്മാശ്ശനുതോന്നി. ദിവസങ്ങൾ പലതു നീങ്ങി. പലപ്പോഴും ബോധമില്ലാതാകും. ബോധം വീഴുമ്പോഴെല്ലാം കിടന്നുകൊണ്ട് കുരിശുവരയ്ക്കും. ഞരങ്ങിയും മൂളിയും വേദനസഹിയാഞ്ഞ് തിരിഞ്ഞും മറിഞ്ഞും കിടന്നുരുളും. ദൈവമേ! ദൈവമേ എന്നുള്ള ഒരു നേരിയ ശബ്ദം മാത്രമേ ആ മുറിയിലെ നിശ്ശബ്ദതയെഭഞ്ജിച്ചിരുന്നുള്ളു. ശെമ്മാശ്ശൻ അർദ്ധ സുഷുപ്തിയിലാണ്ടു. ഇതിനിടയിലാണ് ആ സംഭവം നടന്നത്. പ്രഭോജ്വലമായ ഒരു പ്രകാശം—തമ്പുരാനെ പെറ്റമ്മയുടെ മഹനീയ സാന്നിദ്ധ്യം—'നീ ഭയപ്പെടേണ്ട—നിന്റെ രോഗം

---

Now if the missionaries and the Metropolitan were in complete agreement on these four programmes, they could have continued to co-operate for much longer beyond 1836. Even in the work of the Seminary the Missionaries could have continued to co-operate.

At that time (1822) we had two Syriac Malpans, who also officiated at the Seminary worship; a Jewish teacher of Hebrew from Cochin, two Brahmin teachers of Sanskrit, two English teachers. There were 51 students, 18 of whom are sub-deacons. The Seminary had an annual income of Rs. 2500, or slightly more; its expenses, including a 70 rupee salary for the bishop was Rs. 4500. The C. M. S. subsidized the Rs. 2000/- which was needed. At this time the salary of a single English chaplain is Rs. 6000/- or more. It cost about Rs. 5000 to build a church in those days.

(Contd.)

പത്രാധിപർക്കുള്ള കത്ത്:

# ഒരു സംശയം

## ഫാ. കെ. ഗീവർഗീസ്, അഞ്ചൽ

**ഓ**ഗസ്റ്റ് ലക്കം 'മലങ്കരസഭ'യിൽ 'ഓർത്തഡോക്സ് സഭകളുടെ പുനരൈക്യം' എന്ന ശീർഷകത്തിൽ ഒരു ലേഖനം കണ്ടു. വളരെ പ്രതീക്ഷയോടെയാണ് അതു വായിച്ചത്. പൗരസ്ത്യ ഓർത്തഡോക്സ് സഭകളും നമ്മുടെ സഭ ഉൾപ്പെടുന്ന ഓറിയൻറൽ ഓർത്തഡോക്സ് സഭകളും തമ്മിൽ യോജിക്കുവാൻ പോകുന്നുവെന്നാണ് ലേഖനസാരം. അത് വളരെ ആശ്വാസകരവും അനുഗ്രഹകരവുമായ ഒരു സന്തോഷവാർത്തയാണ്; സംശയമില്ല.

1989 ജൂൺ 20 മുതൽ 24 വരെ ഈജിപ്തിലെ അംബാബിഷോയി സന്യാസാശ്രമത്തിൽ വച്ച് കൂടിയ ഇരുവിഭാഗങ്ങളുടെയും സംയുക്ത ഔദ്യോഗിക വേദശാസ്ത്ര കമ്മീഷൻ സമ്മേളനമാണ് സുപ്രധാനമായ ഈ സംഭവത്തിന് (പുനരൈക്യത്തിന്) നാന്ദി കുറിച്ചിരിക്കുന്നതെന്നും കാണുന്നു. അപ്പോൾ പുനരൈക്യം ഏതാണ്ട് കൈയ്യെത്തും ദൂരത്തിലേക്ക് അടുത്തിരിക്കുന്നുവെന്ന് അനുമാനിക്കാമെന്ന് തോന്നുന്നു.

യോഗസ്ഥലത്തെയും സംബന്ധിച്ച സഭകളെയും പ്രതിനിധികളെയും ഉദ്ഘാടകനെയും അദ്ധ്യക്ഷനെയും മററും പററി ദീർഘമായി എഴുതിയിട്ടുണ്ടെങ്കിലും പുനരൈക്യത്തിനുള്ള യഥാർത്ഥ പ്രശ്നത്തെപ്പററി ഒരു വാചകമേ കാണുന്നുള്ളു. 'സംയുക്ത വേദശാസ്ത്ര രേഖയിൽ യേശുക്രിസ്തുവിൻെറ ദൈവത്വത്തിനും മനുഷ്യത്വത്തിനും തുല്യമായ ഊന്നൽ കൊടുത്തിട്ടുണ്ട്; എന്നാണ് ആ വാചകം.

ഇവിടെയാണ് സംശയം ഉണ്ടാകുന്നത്. യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവും ആണെന്ന് പൂർണ്ണമായി വിശ്വസിക്കുന്ന രണ്ടു വിഭാഗങ്ങളാണ് ഓറിയൻറൽ സഭകളും പൗരസ്ത്യ സഭകളും. അതായത് ക്രിസ്തുവിൻെറ മനുഷ്യത്വത്തിനും ദൈവത്വത്തിനും തുല്യമായ ഊന്നൽ ഇരുവിഭാഗങ്ങളും ആദിമുതലേ കൊടുക്കുന്നുണ്ട്. അതിൽ ഇരുകൂട്ടർക്കും തർക്കമില്ല. ആ സ്ഥിതിക്ക് ഇപ്പോഴൊരു പുതിയ ഊന്നലിൻെറ ഉദ്ദേശവും ആവശ്യവും പ്രാധാന്യവും എന്താണെന്നാണ് മനസിലാകാത്തത്.

ഒരു വലിയ രഹസ്യം—ഒരുപക്ഷേ സാധാരക്കാരിൽ പലർക്കും അറിവില്ലാത്ത ഒരു വലിയ പ്രശ്നം—ഇതിൽ മറഞ്ഞിരിക്കുന്നുണ്ട്. യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമാണെന്ന് ഇരുവിഭാഗങ്ങളും വിശ്വസിക്കുന്നുണ്ടെങ്കിലും അവ വേർപിരിക്കാവുന്നതല്ലെന്നും ക്രിസ്തു എപ്പോഴും ദൈവവും മനുഷ്യനുമായിരുന്നുവെന്നുള്ള അപ്പോസ്തോലിക വിശ്വാസമാണ് ഓറിയൻറൽ സഭകൾക്കുള്ളത്. എന്നാൽ ക്രിസ്തുവിൻെറ സ്വഭാവങ്ങൾ വേർപിരിക്കാവുന്നതാണെന്നും ക്രിസ്തു ചിലപ്പോൾ ദൈവവും മററുചിലപ്പോൾ മനുഷ്യനുമായിരുന്നുവെന്നുള്ള റോമൻ കത്തോലിക്കാ സഭയുടെ നൂതനോപദേശമാണ് ബൈസൻറയിൻ (പൗര

മാറും. നിൻെറ ശിഷ്ടായുസ് ദൈവത്തിനുവേണ്ടി അർപ്പിക്കണം' ഇതെല്ലാം ഒരു നിമിഷംകൊണ്ടു കഴിഞ്ഞു. അത്രമാത്രം—പ്രകാശം മറഞ്ഞു. ശബ്ദവും നിലച്ചു. ആരോ മുറിയിൽ വന്നു സംസാരിക്കുന്നതുപോലെ തോന്നി. ഗാഢനിദ്രയിലാണ്ടിരുന്ന പരിചാരകൻ ഉണർന്നുനോക്കി. ആരേയും കാണ്മാനില്ല. ശെമ്മാശൻെറ നെററിയിൽ സ്പർശിച്ചു നോക്കി— ലേശവും പനിയില്ല. ശെമ്മാശൻെറ മുഖത്ത് ഒരു നവചൈതന്യം പ്രത്യക്ഷപ്പെട്ടു. രോഗം ശമനത്തിലേയ്ക്കു നീങ്ങി. ഏതാനും ദിവസങ്ങൾക്കകം ശെമ്മാശ്ശൻ പൂർണ്ണസുഖത്തിലെത്തി കുളിക്കുകയും ചെയ്തു.

വീണ്ടും ശെമ്മാശ്ശൻ പാമ്പാക്കുട സെമിനാരിയിൽ പഠനം പൂർത്തിയാക്കി.

(പഴയ കാരണവന്മാർ പറഞ്ഞുകേട്ടിട്ടുള്ള ഒരു സംഭവമാണ് ഇത്)

—o—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




Sheela Thomas and Sheeba Thomas
Jagdalpur.




Anitha Kuruvella, Pattom.

# ന്യൂനപക്ഷങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കണം

## സഭാമാനേജിംഗ് കമ്മററി

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മാനേജിംഗ് കമ്മററി യോഗം 1989 ഒക്ടോബർ 10–ാം തീയതി പഴയസെമിനാരിയിൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി. ന്യൂനപക്ഷങ്ങളുടെ അവകാശം സംരക്ഷിക്കത്തക്കവണ്ണമുള്ള നിലപാട് സർക്കാർ സ്വീകരിക്കണമെന്ന് ഒരു പ്രമേയത്തിൽകൂടി ആവശ്യപ്പെട്ടു.

സമുദായ വരവുചെലവുകളുടെ 1988–89ലെ തെരട്ടും, ഓഡിററു റിപ്പോർട്ടും, വാർഷികറിപ്പോർട്ടും, സമുദായ സെക്രട്ടറി പോൾ മത്തായി അവതരിപ്പിച്ചത് യോഗം അംഗീകരിച്ചു. പത്തനംതിട്ട കാതോലിക്കേററ് കോളജ് അങ്കണത്തിൽ 89 ഡിസംബറിൽ കൂടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻെറയും പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ ചരമ രജത ജൂബിലി സമാപനാഘോഷങ്ങളെയും സംബന്ധിച്ചുള്ള കാര്യങ്ങൾ ചർച്ചചെയ്യുകയും ആവശ്യമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്തു.

പ. ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവാ കാതോലിക്കാസ്ഥാനത്തേക്ക് അവരോധിതനായി 15–ാം വർഷത്തേക്ക് പ്രവേശിക്കുന്നതു സംബന്ധിച്ച് മാനേജിംഗ് കമ്മററിയുടെ പ്രത്യേക അനുമോദനങ്ങൾ അർപ്പിക്കുകയുണ്ടായി. നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനി, വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാൽ, അത്മായ ട്രസ്ററി പി. സി. ഏബ്രഹാം, സമുദായ സെക്രട്ടറി പോൾ മത്തായി, കെ. എം. മാത്യു (മനോരമ) എന്നിവർ അനുമോദനപ്രസംഗങ്ങൾ നടത്തി. പ്രൊ. അലക്സാണ്ടർ കാരയ്ക്കൽ മാനേജിംഗ് കമ്മററിക്കുവേണ്ടി അനുമോദനപ്രമേയം അവതരിപ്പിച്ചു. പ. ബാവാ തിരുമേനി ചെയ്ത മറുപടി പ്രസംഗത്തിൽ ഇക്കഴിഞ്ഞ ഒന്നര ദശാബ്ദക്കാലമായിട്ട് സഭയിലുണ്ടാകുന്ന പുരോഗതി ദൈവത്തിലുള്ള തൻെറ അടിയുറച്ച വിശ്വാസത്തിൻെറയും സഭാമക്കൾക്ക് തന്നോടുള്ള സ്നേഹത്തിൻെറയും ഉത്തമ നിദർശനമാണെന്ന് അനുസ്മരിച്ചു. സെക്രട്ടറി പോൾ മത്തായി, ട്രസ്ററി പി. സി. ഏബ്രഹാം എന്നിവർ ഹാരാർപ്പണം നടത്തി.

മുൻ മാനേജിംഗ് കമ്മററി അംഗങ്ങളായിരുന്ന വ. ദി. ശ്രീ. ചെറുവത്തൂർ പീററർ കോറെപ്പിസ്കോപ്പാ, ഫാ. പി. വൈ. ജോർജ്, ഡോ. പി. കെ. താരു, അഡ്വ. ജോർജ് വള്ളക്കാലിൽ, ശ്രീ. ററി. ററി. തോമസ്, ശ്രീ. കുര്യൻ ഉതുപ്പ് കരയോരം, ശ്രീ. പി. സി. ചെറിയാൻ പടിഞ്ഞാറെക്കര എന്നിവരുടെ നിര്യാണത്തിൽ മാനേജിംഗ് കമ്മററി അനുശോചനം രേഖപ്പെടുത്തി.

ഉണ്ണൂണ്ണി പോളിനെ സമുദായ വരവുചെലവുകളുടെ കണക്കുകൾ പരിശോധിക്കുന്നതിന് ഓഡിറററായി തെരഞ്ഞെടുത്തു.

മാനേജിംഗ് കമ്മററിയുടെ അടുത്ത യോഗം 1989 ഡിസംബർ 13–ാം തീയതി കൂടുന്നതിന് നിശ്ചയിച്ചു.

പ. ബാവാ തിരുമേനിയെ കൂടാതെ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, സഖറിയാസ് മാർ ദീവന്നാസ്യോസ്, മത്യൂസ് മാർ

---

സ്ത്യ) ഓർത്തഡോക്സ് സഭകൾ സ്വീകരിച്ചിരിക്കുന്നത്. ഇതാണ് യഥാർത്ഥ പ്രശ്നം. ഇതാണ് പരിഹൃതമാകേണ്ടത്. ഇതിനു കൊടുത്ത ഊന്നലാണ് അറിയാനുള്ളത്.

A. D. 451–ലെ കൽക്കദോനിയ സുന്നഹദോസിലുണ്ടായ ഏററവും വലിയ ഭിന്നിപ്പായിരുന്നു ഈ സ്വഭാവവാദങ്ങൾ. സഭകളുടെ ഇടർച്ചയ്ക്കും വേർപിരിയലിനും ഇടയാക്കിയ പ്രധാന കാരണമിതായിരുന്നു. സത്യവിശ്വാസ സംരക്ഷണത്തിനുവേണ്ടി ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ സഹിക്കേണ്ടിവന്ന മൃഗീയ പീഢകൾ, ക്രൂരമർദ്ദനങ്ങൾ, സാക്ഷിമരണങ്ങൾ, നാശനഷ്ടങ്ങൾ എന്നിവ ചരിത്രത്തിൻെറ ഏടുകളിൽ കാണാവുന്നതാണ്. അവയെല്ലാം സഹിച്ചും റോമൻ സാമ്രാജ്യശക്തികളെയും പട്ടാളതേർവാഴ്ചയേയും അതിജീവിച്ചും ആയിരമായിരങ്ങളുടെ ജീവൻ അർപ്പിച്ചും തീയിലും വെള്ളത്തിലും കൂടെ നടന്നും നമ്മുടെ പൂർവ്വ പിതാക്കന്മാർ സംരക്ഷിച്ച സത്യവിശ്വാസമാണ് ക്രിസ്തുവിൻെറ ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള അവിഭാജ്യത. അക്കാര്യത്തിൽ ഒത്തുതീർപ്പുണ്ടായിട്ടുണ്ടെങ്കിൽ അതെന്താണെന്നും എങ്ങനെയാണെന്നുമാണ് അറിയേണ്ടത്.

കാതലായ കാര്യങ്ങളിൽ നിന്ന് ബോധപൂർവം ഒഴിഞ്ഞുമാറി അപ്രധാനമായ കാര്യത്തിന് അമിത പ്രാധാന്യം നൽകി വിശ്വാസികളെ തെററിദ്ധരിപ്പിക്കുന്ന പ്രവണത പ്രസ്തുത ലേഖനത്തിൽ കാണുന്നതായി സംശയിച്ചുപോകുന്നു. യഥാർത്ഥ പ്രശ്നത്തെപ്പററിയുള്ള പരിഹാരമാർഗ്ഗനിർദ്ദേശം സംയുക്ത വേദശാസ്ത്രരേഖയിൽ കൊടുത്തിരിക്കുന്നത് ഈ പംക്തികളിൽ പ്രസിദ്ധീകരിക്കണമെന്ന് അപേക്ഷിക്കുന്നു.

(Agreed Statement ഇതിൽ പ്രസിദ്ധീകരിച്ചിരിക്കുന്നു. ദയവായി കാണുക. പ.)

# പൗരസ്ത്യ കാതോലിക്കായുടെ അധികാരാവകാശങ്ങൾ

(ശ്രീ. പാലാമ്പടത്തിൻെറ പത്രികയ്ക്ക് ഒരു പ്രതികരണം)

## ഏബ്രഹാം സഖറിയാ ചെമ്പകമഠം

മലങ്കരസഭയിലെ പാത്രിയർക്കീസ് വിഭാഗത്തെശ്രേഷ്ഠ കാതോലിക്കാബാവായ്ക്ക് അദ്ദേഹത്തിൻെറ 75–ാം ജന്മദിനത്തിൽ ശ്രീ. ഏബ്രഹാം ഈപ്പൻ പാലാമ്പടം അച്ചടിച്ചു നേർന്ന ഒരു ആശംസാപത്രിക വായിക്കാനിടയായി.

ശ്രേഷ്ഠ ബാവായ്ക്ക് ആശംസ നേരുന്നതോടൊപ്പം ആശംസകൻ ഉദ്ദേശിച്ച മററൊരു കാര്യംകൂടിയുണ്ട്. ഇവിടുത്തെ പാത്രിയർക്കീസ് അനുഭാവികൾക്ക് ഒരു കാതോലിക്കേററിൻെറ അധികാരാവകാശങ്ങൾ എന്തൊക്കെയാണെന്ന് വിശദീകരിച്ച് ജനങ്ങളെ അക്കാര്യത്തിൽ ബോധവൽക്കരിക്കാൻ ശ്രീ. പാലാമ്പടം ആത്മാർത്ഥമായി ശ്രമിക്കയാണ്. അക്കാര്യത്തിൽ പാത്രി. കക്ഷിക്കാർ (വൈദികരും ജനങ്ങളും മെത്രാന്മാരിൽ പലരും ഉൾപ്പെടെ) ബോധവാന്മാരല്ല എന്നു പത്രികയുടെ ശേഷം ഭാഗത്തുനിന്നു കാണാം.

എന്നാൽ അക്കാര്യത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നില വ്യത്യസ്തമാണ്. പൗരസ്ത്യ കാതോലിക്കേററ് ഇവിടെ കാനോനികമായും വ്യവസ്ഥാപിതമായും പുനരുദ്ധരിക്കപ്പെടുകയും കാതോലിക്കാ തൻെറ സ്ഥാനത്തിനടുത്ത അധികാരാവകാശങ്ങൾ വി. സഭയിൽ വ്യാപരിപ്പിക്കയും ജനങ്ങൾ അക്കാര്യത്തിൽ ബോധവാന്മാരായിരിക്കയും ചെയ്തുതുടങ്ങിയിട്ട് ഇപ്പോൾ മുക്കാൽ ശതാബ്ദത്തിലധികമായിട്ടുണ്ട്. ആ കാതോലിക്കേററിൻെറ (ഓർത്തഡോക്സ്) കൊടിക്കീഴിൽ തന്നെ 1958–ൽ ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കായും (അന്നു മെത്രാൻ), ശ്രീ പാലാമ്പടം ഉൾപ്പെടെ ഇന്നത്തെ അദ്ദേഹത്തിൻെറ എല്ലാ അനുഗാമികളും അണിനിരന്ന് 'ആചന്ദ്രതാരം' തുടർന്നുപോകുമെന്ന് ഉറക്കെ പ്രഖ്യാപിച്ചിട്ടുള്ളതാണ്. അവറാച്ചൻതന്നെ പറയുന്നു 'സഭ യോജിച്ചുനിന്ന കാലം മുഴുവനും മാനേജിംഗ് കമ്മററിയിലും മാനേജിംഗ് കമ്മററി നിയമിച്ച പ്ളാനിംഗ് കമ്മററിയിലും അംഗമായി പ്രവർത്തിച്ചിട്ടുള്ള എനിക്ക് സഭയിൽ പിൽക്കാലത്ത് ഉണ്ടായ ഭിന്നതയെക്കുറിച്ച് അപാരമായ ദു:ഖത്തോടുകൂടി മാത്രമേ ചിന്തിക്കുവാൻ സാധിക്കുകയുള്ളു' എന്ന് (പത്രിക പേജ് 3). എന്നിട്ടും അങ്ങനെയൊരു കാതോലിക്കേററ് ഉണ്ടെന്നുപോലും ഭാവിക്കയോ അതിൻെറ ഔദ്യോഗിക ഭാരവാഹിത്വത്തിൽ തങ്ങൾ വഹിച്ച പങ്ക് ഒന്ന് ഓർക്കുകപോലുമോ ചെയ്യാതെ ആ പത്രിക ശ്രീ പാലാമ്പടം ഉപസംഹരിച്ചത് കേവലം മാനുഷികമായ മറവികൊണ്ടാണെങ്കിൽ അത് നിർഭാഗ്യകരമായിപ്പോയി. റോമൻ കത്തോലിക്കാസഭയുൾപ്പെടെ ലോകത്തിലുള്ള എല്ലാ സഭകളുംതന്നെ യഥാർത്ഥ കാതോലിക്കേററായി അംഗീകരിക്കുന്നതും അംഗീകരിച്ചിട്ടുള്ളതും ഇൻഡ്യയിലെ അത്യുന്നത നീതിന്യായകോടതി വരെ സ്വീകരിച്ചിട്ടുള്ളതും ആ കാതോലിക്കേററിനെ തന്നെയാണ്.

ഒരു അന്യസഭാ മെത്രാപ്പോലീത്താ (മാർത്തോമ്മാ) കാതോലിക്കേററിൻെറ അധികാരത്തെപ്പററി ശ്രീ. പാലാമ്പടത്തെ അനുസ്മരിപ്പിക്കേണ്ടിവന്നതും (പത്രിക പുറം 1) നിർഭാഗ്യകരം തന്നെ. അത് ഇപ്രകാരമാണ്:

'യൂഹാനോൻ മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ എൻെറ വീട്ടിൽവച്ച് എന്നോട് ഒരു ചോദ്യം ചോദിച്ചു. 'നിങ്ങളുടെ ശ്രേഷ്ഠ കാതോലിക്കാബാവാ കിഴക്കിൻെറ കാതോലിക്കായാണെന്ന് അവറാച്ചന് ശരിക്ക് മനസ്സിലായിട്ടുണ്ടോ? ഞാൻ മറുപടി പറഞ്ഞു 'ഞാൻ ശരിക്കും മനസിലാക്കിയിട്ടുണ്ട്. അപ്പോൾ വലിയ മെത്രാച്ചൻ ചിരിച്ചുകൊണ്ട് എന്നോടു ചോദിച്ചു 'ശ്രേഷ്ഠ കാതോലിക്കാ ബാവായ്ക്ക് എത്ര വയസായി. ഞാൻ പറഞ്ഞു '62 വയസായി' എന്ന്. കിഴക്കിൻെറ കാതോലിക്കായ്ക്ക് എത്ര വയസായി? അടുത്ത ചോദ്യം. ഇതിനു ഞാൻ മറുപടി പറയുവാൻ പ്രയാസപ്പെട്ടപ്പോൾ മെത്രാച്ചൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു 'അവറാച്ചനെ ഞാൻ കുറച്ചു ചരിത്രം പഠിപ്പിക്കാം. ശ്രേഷ്ഠ കാതോലിക്ക 1914–ലാണ് ജനിച്ചത്. എന്നാൽ കിഴക്കിൻെറ കാതോലിക്കാ ജനിച്ചത് A. D. 325–ലാണ്. ....നിഖ്യാ സുന്നഹദോസിൽ വച്ച് അന്നത്തെ റോമ്മാ സാമ്രാജ്യത്തിൻെറ കിഴക്കെ അതിരിനു കിഴക്കുള്ള രാജ്യങ്ങൾ, അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ അധികാരത്തിൻ കീഴിൽ പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിൻെറ കാതോലിക്കേററായി പ്രഖ്യാപിക്കുകയും....അതിൻെറ പ്രധാന മേലദ്ധ്യക്ഷനായി കിഴക്കിൻെറ കാതോലിക്കാ എന്നൊരു സ്ഥാനവും സൃഷ്ടിച്ചു. ആ കിഴക്കിൻെറ കാതോലിക്കേററ് പുന:ജീവിപ്പിച്ചതാണ് നിങ്ങളുടെ ഇപ്പോഴത്തെ കിഴക്കിൻെറ

---

എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും ബ:ഹുഭൂരിപക്ഷം അംഗങ്ങളും സന്നിഹിതരായിരുന്നു.

—o—

കാതോലിക്കേററ്. അതിന്റെ മേലദ്ധ്യക്ഷ നായി കിഴക്കിന്റെ കാതോലിക്കായും. നിഖ്യാ സുന്നഹദോസിൽ തീരുമാനിച്ച കാനോനികമായ എല്ലാ അവകാശങ്ങളും അധികാരങ്ങളും തന്നെയാണ് പ. അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നും 1975–ൽ കൊടുത്തിരിക്കുന്നത് എന്നാണ് ഞാൻ മനസിലാക്കുന്നത്.... ശ്രേഷ്ഠ കാതോലിക്കാ ഒരു വ്യക്തിയാണ്. വയസ് 62. കിഴക്കിന്റെ കാതോലിക്കാ ഒരു സ്ഥാപനമാണ്. വയസ് 1651........'........ ശ്രേഷ്ഠനെന്നു വിളിക്കുവാൻ ശ്രേഷ്ഠ കാതോലിക്കായേക്കാൾ യോഗ്യതയുള്ള ഒരു മേല്പട്ടക്കാരൻ കേരളത്തിലെ ഒരു ക്രൈസ്തവ സഭാവിഭാഗത്തിലും ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.'

(കാലംചെയ്തുപോയ ഒരു തിരുമേനിയുടെ സംസാരത്തിൽ നിന്നാണ് ശ്രീ. പാലാമ്പടം ഇത് ഇപ്പോൾ ഉദ്ധരിച്ചിരിക്കുന്നത് എന്നതും ശ്രദ്ധേയമത്രെ.)

'ശ്രേഷ്ഠൻ' എന്നു വിളിക്കപ്പെടുവാനുള്ള യോഗ്യത മലങ്കരയിൽ പൗലൂസ് കാതോലിക്കാ തിരുമേനിക്കേ ഉള്ളു എന്ന് പറയുന്നത് അദ്ദേഹത്തോടുള്ള ബഹുമാനം നിലനിർത്തിക്കൊണ്ടുതന്നെ ഓർപ്പിക്കട്ടെ, പാത്രിയർക്കീസിനു വയ്ക്കുന്ന His Holiness എന്ന പദവിയേക്കാൾ ഒരുപടി താണിരിക്കാൻവേണ്ടി പാത്രിയർക്കീസിന്റെ നിർദ്ദേശപ്രകാരം നൽകിയ His Beatitude എന്നതിന്റെ തർജ്ജിമയാണ് 'ശ്രേഷ്ഠ' പദം. അല്ലാതെ വ്യക്തിശ്രേഷ്ഠതയല്ല അതു കാണിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സഭയിലെ നിയുക്ത കാതോലിക്കായേയും എക്യുമിനിക്കൽ പാത്രിയർക്കീസിന്റെയും അർമ്മീനിയൻ കാതോലിക്കോസിന്റെയും കീഴിലുള്ള പാത്രിയർക്കീസ് ബാവാമാരെയും ശ്രേഷ്ഠ എന്നാണ് സംബോധന ചെയ്യുന്നത്. ഉദാ: റൂമേനിയൻ പാത്രിയർക്കീസ്, യറുശലേം പാത്രിയർക്കീസ് etc.

കിഴക്കിന്റെ കാതോലിക്കാ അന്ത്യോഖ്യ പാത്രിയർക്കീസിന്റെ കീഴിലായിരിക്കണമെന്ന് 'മാർതോമ്മാ മെത്രാപ്പോലീത്തായിൽ കൂടിയുള്ള' ശ്രീ പാലാമ്പടത്തിന്റെ ധാരണയും തെററാണ്. പാത്രിയർക്കേററുകൾ രൂപം കൊള്ളുന്നതിന് വളരെമുമ്പ് കാതോലിക്കേററ് രൂപംകൊണ്ടിരുന്നു. നിഖ്യാകാലത്ത് (AD 325) പാത്രിയക്കേററുകൾ രൂപപ്പെട്ടിരുന്നില്ല. (നിഖ്യായുടെ ഇരുപത് കാനോനുകളും പരിശോധിച്ചു നോക്കുക) നിഖ്യായ്ക്കുശേഷം 4–ഉം, 5–ഉം നൂററാണ്ടുകളിലാണ് പാത്രിയർക്കീസ് പദവികൾ ഉണ്ടായതെന്ന് ചരിത്രപഠിതാക്കൾക്ക് അറിയാം.

AD 231–ൽ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ, കാതോലിക്കാ പാത്രിയർക്കീസ് എന്നു വിളിക്കപ്പെടണമെന്ന് യരുശലേം സുന്നഹദോസ് തീരുമാനിച്ചതായി ബാർ എബ്രായ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ പാശ്ചാത്യ ചരിത്രകാരന്മാരാകട്ടെ AD 280–ൽ ആദ്യത്തെ കാതോലിക്കായായി പേർഷ്യയുടെ മെത്രാൻ പാപ്പോ അംഗീകരിക്കപ്പെട്ടു എന്നാണ് പറയുന്നത്. (A church on the fire-John Stuart). അതുകൊണ്ട് ഒരു ചരിത്ര പണ്ഡിതനായിരുന്ന യൂഹാനോൻ മാർതോമ്മാ മെത്രാപ്പോലീത്താ ഇങ്ങനെയുള്ള പ്രസ്താവന ചെയ്തു എന്നതിന്റെ നിജസ്ഥിതി സംശയാസ്പദമാണ്.

1964–ൽ യാക്കോബ് തൃതീയൻ മലങ്കരയിൽ എത്തി കാതോലിക്കേററ് സ്ഥാപിച്ചു എന്നാണ് പാലാമ്പടത്ത് അവറാച്ചന്റെ മിഥ്യാബോധം. അദ്ദേഹം ഈ നാട്ടിൽ അല്ലേ ജീവിക്കുന്നത് എന്നു തോന്നിപ്പോകുന്നു! ഇവിടെ നിയമാധിഷ്ഠിതമായി കാതോലിക്കേററ് സ്ഥാപിച്ചത് 1088 (ME) –ൽ ആണെന്നാണ് സുപ്രീം കോടതി വിധിയിൽ (Para 38) പറഞ്ഞിരിക്കുന്നത്.

> 'കാതോലിക്കായുടെ അഭിഷേകവും, ഒരു കാതോലിക്കേററിന്റെ സ്ഥാപനവും തമ്മിലും 1088 ME–ൽ (1912) അബ്ദേദ്മ്ശിഹാ സ്ഥാപിച്ച കിഴക്കിന്റെ കാതോലിക്കേററും ഭരണഘടന (എ.എം. അക്കം) മൂലം സ്ഥാപിച്ച കിഴക്കിന്റെ കാതോലിക്കേററും തമ്മിലും കല്പിച്ചിട്ടുള്ള വ്യത്യാസം വിചിത്രമായ രീതിയിൽ (പാത്രിയർക്കീസ് കക്ഷികൾ) പിന്നീട് ഉദയം ചെയ്തതാണെന്നും അത് ഒട്ടുംതന്നെ നിലനിൽക്കുന്നതല്ലെന്നും ഞങ്ങൾ കാണുന്നു'.

ഇൻഡ്യയുടെ പരമോന്നത നീതിപീഠത്തിലെ ജഡ്ജിമാർ ചേർന്ന കോൺസ്ററിറ്റ്യൂഷൻ ബഞ്ച് ഏകകണ്ഠമായി പ്രസ്താവിച്ച സമുദായക്കേസ് വിധിയിലെ പ്രസക്തമായ ഭാഗമാണ് ഇത്. 1912–ൽ ഇവിടെ പുന:സ്ഥാപിതമായ കാതോലിക്കേററ് അല്ല ഓർത്തഡോക്സ് സഭാഭരണഘടനയിൽ കാണുന്ന കാതോലിക്കേററ് എന്ന് പാത്രിയർക്കീസ് വിഭാഗം വാദിച്ചിരുന്നതിന് ഉള്ള തീരുമാനം ആയിരുന്നു സുപ്രീംകോടതി വിധിയിലെ മേൽ കാണിച്ച ഭാഗം.

ഇത് അവറാച്ചൻ കണ്ടിട്ടില്ലായിരിക്കുമോ? കാണാതിരിക്കാൻ വഴി ഇല്ല, കാരണം അവറാച്ചൻ സഭാകാര്യങ്ങൾ ധാരാളമായി വായിക്കുന്ന ആളാണല്ലോ. അന്നത്തെ പത്രങ്ങളിലും ഇത് പ്രസിദ്ധപ്പെടുത്തിയിരുന്നു. കൂടാതെ 1958–ൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ഈ കാതോലിക്കേററിനെയാണ് സ്വീകരിച്ചത്. 'മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിനായി ഇതിനാൽ മാർ ബസേലിയോസ് ഗീവർഗീസിനെ കാതോലിക്കോസായി നാം സ്വീകരിച്ചിരിക്കുന്നു' (447/1958 സഭാസമാധാന കല്പനയിൽനിന്ന്) ഇങ്ങനെയിരിക്കെ 1964–ൽ യാക്കോബ് തൃതീയൻ മലങ്കരയിൽ കാതോലിക്കേററ് സ്ഥാപിച്ചു എന്നു പറയുന്നത് എത്ര അർത്ഥശൂന്യമായ പ്രസ്താവനയാണ്. അഥവാ ഇവയെല്ലാം കണ്ടിട്ടും കണ്ടില്ലെന്നു ഭാവിക്കുകയാണോ?

1964–ൽ യഥാർത്ഥത്തിൽ സംഭവിച്ചത് എന്താണ്? കാതോലിക്കേററിന്റെ ക്ഷണമനുസരിച്ച് പാത്രിയർക്കീസ് ഇവിടെ വന്ന് ഇവിടുത്തെ സുന്നഹദോസിന്റെ അദ്ധ്യക്ഷൻ ആയിരുന്ന് അടുത്ത കാതോലിക്കായെ വാഴിക്കുവാൻ നേതൃത്വം വഹിച്ചു. അത്രമാത്രം. അത് 869–ലെ കപ്പർതൂത്താ സുന്നഹദോസിന്റെ തീരുമാനങ്ങൾക്കും ഇവിടുത്തെ സഭാഭരണഘടനയിലെ വ്യവസ്ഥകൾക്കും വിധേയമായിട്ടു മാത്രം.

കഫർതൂത്താ സുന്നഹദോസ് നിശ്ചയങ്ങൾ കാണുക:

9–ാം നൂററാണ്ടിൽ അന്ത്യോഖ്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായും തമ്മിൽ ചില അധികാരമൽസരങ്ങൾ ഉണ്ടായി. അന്ന് പരിശുദ്ധ പിതാക്കന്മാർ ഇതിന് ഒരു പരിഹാരം കാണുന്നതിനായി A. D. 869–ൽ കഫർതൂത്താ എന്ന പട്ടണത്തിൽ ഇരുഭാഗത്തേയും മേൽപട്ടക്കാരുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടി ചർച്ചകൾ നടത്തി ചില തീരുമാനങ്ങൾ ചെയ്തു. ഇത് ബാർ എബ്രായ ഹൂദായ കാനോനിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതിലെ പ്രസക്ത ഭാഗങ്ങൾ താഴെ കുറിക്കുന്നു:

> ക്ഷണിക്കപ്പെടാതെ പാത്രിയർക്കീസ് കാതോലിക്കായുടെ ഇടവകയിലോ, കാതോലിക്കാ പാത്രിയർക്കീസിന്റെ ഇടവകയിലോ ഭരണസംബന്ധമായി പ്രവേശിച്ചുകൂടാ.
>
> കാതോലിക്കാ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സമ്മതപത്രം കൂടാതെ പാത്രിയർക്കീസ് വാഴിക്കപ്പെടരുത്.
>
> കാതോലിക്കായാൽ മുടക്കപ്പെട്ടവൻ പാത്രിയർക്കീസിനാലും മുടക്കപ്പെടണം.
>
> (ഹൂദായ കാനോൻ 7:1)

ഇവിടെ അവറാച്ചൻ ഒരു കാര്യം മനസ്സിലാക്കിയാൽ കൊള്ളാം. ഹൂദായ കാനോനിൽ രേഖപ്പെടുത്തിയിട്ടുള്ളതും മാർതോമ്മാ വലിയ മെത്രാപ്പോലീത്താ ഉദ്ദേശിച്ചിട്ടുള്ളതുമായ കാതോലിക്കേററ് അല്ല അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കര യാക്കോബായക്കാർക്ക് നൽകിയിട്ടുള്ള ശ്രേഷ്ഠ കാതോലിക്കേററ്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ 1975–ൽ പുതുതായി രൂപംകൊണ്ട ഒരു സ്ഥാനമാണിത്. ആ സ്ഥാനത്തിന്റെ അധികാരാവകാശങ്ങൾ അത് ആരാൽ നൽകപ്പെട്ടുവോ ആ ആളിന്റെ യുക്തംപോലെ നിയന്ത്രിച്ചു നിശ്ചയിക്കാൻ അയാൾക്ക് അധികാരവും അവകാശവും ഉണ്ട്. 1979-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഡമാസ്ക്കസിൽ സിന്നഡുകൂടി അദ്ദേഹം നൽകിയ കാതോലിക്കോസിന്റെ അധികാരങ്ങൾ നിജപ്പെടുത്തി തീരുമാനമെടുത്ത് ശ്രേഷ്ഠ കാതോലിക്കായെ രേഖാമൂലം അറിയിച്ചിട്ടുള്ളതും ശ്രേഷ്ഠ കാതോലിക്കാ അതു സമ്മതിച്ചിട്ടുള്ളതുമാണ്. ഇതിന് കാനോനികമായ പൗരസ്ത്യ കാതോലിക്കേററുമായി യാതൊരു ബന്ധവുമില്ല. കാനോനികമായ അധികാരാവകാശങ്ങൾ ഒന്നും ശ്രേഷ്ഠ കാതോലിക്കായ്ക്ക് ലഭിക്കുന്നതുമില്ല.

മലങ്കരയിൽ ഉൾഭരണ സ്വാതന്ത്ര്യമുള്ള കാനോനിക പൗരസ്ത്യ കാതോലിക്കേററല്ല പാത്രിയർക്കീസ് ബാവാ അനുവദിച്ചിരിക്കുന്നത്. അങ്ങനെ ആണെന്ന് ഇനി ആരുപറഞ്ഞാലും വിലപ്പോവുകയുമില്ല. ശ്രേഷ്ഠ കാതോലിക്കേററിന്റെ ഈ ദുർബലമായ അവസ്ഥാവിശേഷം ശരിയായി മനസിലാക്കിയവരായിരിക്കാം അവറാച്ചൻ പറയുന്ന 'പത്തിൽ താഴെയുള്ള ബുദ്ധിരാക്ഷസന്മാർ'. എത്ര ശ്രമിച്ചാലും കാനോനിക കാതോലിക്കേററിന്റെ അധികാരാവകാശങ്ങൾ ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കായ്ക്ക് ലഭിക്കുകയില്ല എന്ന് അവർക്കു നിശ്ചയമുള്ളതുകൊണ്ടാണ് 'പാത്രിയർക്കീസിന്റെ കീഴിൽ ഒരു കോളനിയായി–ഒരു ഡലിഗേററിന്റെ കീഴിൽ' നിന്നുകളയാമെന്ന് അവർ ആഗ്രഹിക്കുന്നത്.

തങ്ങളുടെ 1979–ലെ പുതിയ തീരുമാനപ്രകാരംതന്നെ മൂറോൻ കൂദാശ, പാത്രിയർക്കാവാഴ്ച തുടങ്ങിയവ കാതോലിക്കാ ചെയ്യേണ്ടതാണല്ലോ. ശ്രേഷ്ഠ കാതോലിക്കായെ എന്തുകൊണ്ട് അതിന് അനുവദിച്ചില്ല? ദമസ്ക്കോസ് തീരുമാനങ്ങൾ വെളിച്ചം കാണാത്തതിനെപ്പററി അവറാച്ചൻ വിലപിക്കുന്നുണ്ട്.

> ''ആകാശത്തിലെ കഴുകന്റെ വഴി ഉൾപ്പെടെ നാലു കാര്യങ്ങളാണ് മഹാ ജ്ഞാനിയായിരുന്ന ശലോമോന് മനസിലാക്കുവാൻ പ്രയാസം ഉണ്ടായിരുന്നത്. സാധാരണക്കാരനായ എനിക്ക് മനസിലാക്കുവാൻ പ്രയാസമുള്ള ഒരു കാര്യംകൂടി ഉണ്ട്. 1979 ഒക്ടോബറിൽ പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ അന്ത്യോഖ്യൻ സുന്നഹദോസ് അന്ത്യോഖ്യൻ സഭയും മലങ്കരയിലെ കിഴക്കിന്റെ കാതോലിക്കേററും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ച് എടുത്ത 24 അക്കങ്ങൾ ഉള്ള തീരുമാനങ്ങൾക്ക് എന്തു സംഭവിച്ചു? ഈ തീരുമാനങ്ങൾ എങ്ങോട്ടുപോയി? എത്രപേർ ഈ തീരുമാനങ്ങളെക്കുറിച്ച് അറിഞ്ഞിട്ടുണ്ട്? (പത്രിക പേജ് 7)''

ഈ തീരുമാനങ്ങളുടെ പൂർണ്ണ രൂപം അവറാച്ചന്റെ കൈവശം ഉള്ളതായി അദ്ദേഹം പറയുന്നുണ്ട്. ഇവിടെയുള്ള പാത്രിയർക്കീസ് അനുഭാവികളുടെ അറിവിനും പ്രത്യേക ശ്രദ്ധയ്ക്കുമായിട്ടെങ്കിലും അവറാച്ചൻ അതിന്റെ പൂർണ്ണ രൂപം ഒന്നു പ്രസിദ്ധപ്പെടുത്തുമോ? ആ സുന്നഹദോസിൽ സംബന്ധിച്ച മെത്രാന്മാർ എന്തുകൊണ്ട് അവരുടെ ജനങ്ങളുടെ അറിവിനായി അതു പ്രസിദ്ധീകരിച്ചില്ല? എന്തോ പന്തികേട് അതിലും ഉണ്ട്.

(തുടരും)

# കോപ്ററിക് സഭാദ്ധ്യക്ഷന് അമേരിക്കയിൽ സ്വീകരണം

ന്യൂയോർക്ക്:

കോപ്ററിക് ഓർത്തഡോക്സ് സഭയുടെ (ഈജിപ്ററ്) പരമാദ്ധ്യക്ഷൻ അലക്സന്ത്രിയാ പാത്രിയർക്കീസ് പ. പോപ്പ് ഷിനൂഡാ തിരുമേനി അമേരിക്കയിൽ സന്ദർശനം നടത്തിക്കൊണ്ടിരിക്കുന്ന വിവരം കഴിഞ്ഞ ലക്കം മാസികയിൽ ചേർത്തിരുന്നല്ലോ. അദ്ദേഹത്തിന് കോപ്ററിക്, സിറിയൻ, അർമ്മീനിയൻ, ഇൻഡ്യൻ, എത്യോപ്യൻസഭകൾ ഉൾപ്പെട്ട ഓറിയൻറൽ ഓർത്തഡോക്സ് സഭാംഗങ്ങൾ ചേർന്ന് ന്യൂയോർക്കിലെ അർമ്മീനിയൻ കത്തീഡ്രലിൽവച്ച് ഒരു വമ്പിച്ച സ്വീകരണം നൽകി. പാത്രിയർക്കീസ് ബാവാ അർമ്മീനിയൻ കത്തീഡ്രലിൽവച്ച് നടത്തിയ ആരാധനയിൽ അർമ്മീനിയൻ ബിഷപ്പ് മനുഗിയാൻ, മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, റവ. ഡോ. കെ. സി. മാത്യു, എത്യോപ്യൻ സഭയിൽനിന്ന് റവ. ഡോ. ഹാദീസ്, സിറിയൻ സഭയിൽ നിന്ന് ഫാ. ജോൺ മെനോ എന്നിവരും പങ്കുകൊണ്ടു. തുടർന്നുനടന്ന അനുമോദനസമ്മേളനത്തിൽ ഈ അഞ്ചു സഭകളിലെയും പ്രതിനിധികൾ പ്രസംഗിച്ചു.

ഓർത്തഡോക്സ് സഭാംഗങ്ങൾ എവിടെ ആയിരുന്നാലും സഭയുടെ പാരമ്പര്യങ്ങളും വിശ്വാസസത്യങ്ങളും എന്തു വിലകൊടുത്തും പരിപാലിക്കണമെന്നും പ്രത്യേകിച്ച് അമേരിക്കൻ ഐക്യനാടുകളിൽ ഉള്ള സഭാംഗങ്ങൾ ഇക്കാര്യത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തണമെന്നും പ. ബാവാ തൻെറ പ്രസംഗത്തിൽ ഊന്നിപ്പറഞ്ഞു.

മലങ്കര ഓർത്തഡോക്സ് സഭയുടെയും അമേരിക്കൻ ഭദ്രാസനത്തിൻെറയും ഭാവുകങ്ങൾ നേർന്നുകൊണ്ട് മാർ അത്താനാസ്യോസ് തിരുമേനി ചെയ്ത പ്രസംഗത്തിൽ ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ അമേരിക്കയിലുള്ള വിവിധ ഓർത്തഡോക്സ് സഭാംഗങ്ങളെ ഉറപ്പിച്ചു നിർത്തുന്നതിന് പ. പാത്രിയർക്കീസു ബാവാ നൽകിയ നിർദ്ദേശങ്ങളും അദ്ദേഹം സ്വീകരിച്ചിരിക്കുന്ന മാർഗ്ഗങ്ങളും അഭിനന്ദനാർഹമാണെന്നും മററു സഭാനേതാക്കൾക്കും ഇത് മാതൃകയായിത്തീരുമെന്നും പ്രസ്താവിച്ചു. അമേരിക്കയിലെ ഓർത്തഡോക്സ് സഭകൾ തമ്മിൽ കൂടുതൽ അടുത്തും ഒരുമിച്ചും പ്രവർത്തിക്കുന്നതിന് ആർച്ചുബിഷപ്പ് മനുഗിയാൻെറ അദ്ധ്യക്ഷതയിൽ അഞ്ചുസഭകളിൽ നിന്നുള്ള പ്രതിനിധികളെ ഉൾപ്പെടുത്തി ഒരു കമ്മററിയെ തെരഞ്ഞെടുക്കുന്നതിന് പ. ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം തീരുമാനിച്ചു. അഞ്ചു സഭകളും ചേർന്ന് ഒരു പ്രസിദ്ധീകരണം ആരംഭിക്കണമെന്നും അഞ്ചു സഭകളുടെയും ഒരു ചരിത്രഗ്രന്ഥം അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തണമെന്നും ബാവാ നിർദ്ദേശിച്ചു. വിശ്വാസത്തിൽ ഐക്യതയുള്ള ഈ അഞ്ചു സഭകളും ഭരണസംവിധാനത്തിൽ സ്വതന്ത്രസഭകളാണെന്നും അവരവരുടെ ഭരണസംവിധാനങ്ങളെ പരസ്പരം ബഹുമാനിച്ച് എല്ലാവരും ഒരുമിച്ചു പ്രവർത്തിക്കണമെന്നും ബാവാ ആഹ്വാനം ചെയ്തു.

അമേരിക്കയിൽ കോപ്ററിക് സഭവകയായി നടത്തുന്ന രണ്ടു സെമിനാരികളിലും മററ് ഓർത്തഡോക്സ് സഭകളിൽപ്പെട്ട വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതാണെന്നും യാതൊരുവിധത്തിലും അമേരിക്കയിലെ പ്രോട്ടസ്ററൻറു സഭകളുടെ നേതാക്കന്മാരെയോ അവരുടെ സെമിനാരികളിൽ മാത്രം പഠിച്ചുവരുന്ന ആളുകളെയോ ഓർത്തഡോക്സ് സെമിനാരി പഠനം പൂർത്തിയാക്കാതെ പട്ടം കൊടുക്കുകയോ സെമിനാരികളിൽ പഠിപ്പിക്കുന്നതിന് അനുവദിക്കുകയോ ചെയ്യുന്നതല്ലെന്നും പാത്രിയർക്കീസു ബാവാ പ്രഖ്യാപിച്ചു.

ഈ കാര്യങ്ങൾ നടപ്പാക്കുന്നതിന് തൻെറ സർവ്വവിധ പിൻതുണയും ഉണ്ടായിരിക്കുമെന്നും അദ്ദേഹം പറഞ്ഞു.

കോപ്ററിക്, അർമീനിയൻ സഭകൾക്ക് മാത്രമേ ഇന്ന് അമേരിക്കയിൽ സെമിനാരികൾ ഉള്ളൂ എങ്കിലും ഭാവിയിൽ അഞ്ചു സഭകളും ചേർന്ന് ഒരു സെമിനാരി ആരംഭിക്കുന്നതിനുള്ള സാധ്യതയും പ. ബാവാ ചൂണ്ടിക്കാണിച്ചു. അഞ്ചു സഭകൾക്കും കൂടി ഒരുമിച്ച് പ്രവർത്തിക്കാനുള്ള ഏററവും പററിയ ഒരു സ്ഥലമാണ് അമേരിക്കയെന്നും സ്നേഹത്തിലും ഐക്യത്തിലും കൂടി ഈ സമയം പാഴാക്കാതെ ലക്ഷ്യത്തിലേക്ക് നീങ്ങണമെന്നും അദ്ദേഹം സഭാനേതാക്കളെ അനുസ്മരിപ്പിച്ചു.

# സഭാ വാർത്തകൾ

## ഫാമിലി കോൺഫറൻസ് ജർമ്മനിയിൽ

ജർമ്മനിയിലെ ഇന്ത്യൻ ഓർത്തഡോക്സ് കുടുംബങ്ങളുടെ ഒരു സമ്മേളനവും ധ്യാനയോഗവും 1989 സെപ്റ്റംബർ 30, ഒക്ടോബർ 1 തീയതികളിൽ ഹോപ്സിററൻ എന്ന സ്ഥലത്തുവച്ച് നടത്തപ്പെട്ടു. ജർമ്മനിയിലെ ഇടവകയുടെ ചരിത്രത്തിൽ ആദ്യമായി നടത്തപ്പെട്ട ഈ ഫാമിലി കോൺഫറൻസിനു ജർമ്മനിയിലെ റേഗൻസ് ബുർഗിൽ ഉപരിപഠനം നടത്തിക്കൊണ്ടിരിക്കുന്ന ഫാ. കെ. ററി.വറുഗീസ്,WCC യുടെ Bossey Ecumenical Institute-ൽ പ്രൊഫസറായി സേവനം അനുഷ്ഠിക്കുകയും, സ്വിററ്സർലണ്ട്, ഓസ്ട്രിയാ എന്നീ ഇടവകകളുടെ ചുമതല വഹിക്കുകയും ചെയ്യുന്ന റവ. ഡോ. കെ. എം. ജോർജ് എന്നിവർ നേതൃത്വം നൽകി. ഇടവക വികാരി ഫാ. കോര വർഗീസ് ക്യാമ്പ് സന്ദർശിച്ച് കോൺഫറൻസിനു എല്ലാ വിധമായ വിജയവും ആശംസിച്ചു. 'മലങ്കര ഓർത്തഡോക്സ് സഭയും എക്യുമെനിസവും' എന്ന വിഷയത്തെക്കുറിച്ച് നടത്തപ്പെട്ട സിമ്പോസിയത്തിൽ 'ഇന്ത്യൻ ഓർത്തഡോക്സ് സഭയും ഇതര ഓർത്തഡോക്സ് സഭകളും' ഓർത്തഡോക്സ്സഭകളും കത്തോലിക്കാ, പ്രോട്ടസ്ററൻറ് സഭകളുമായുള്ള അടിസ്ഥാനപരമായ വിശ്വാസവ്യത്യാസങ്ങൾ എന്നിവഫാ. കെ. എം. ജോർജ് വിശദീകരിച്ചു. സഭ, സൺഡേസ്കൂൾ, ആരാധന, ക്രിസ്തീയജീവിതം മുതലായ വിഷയങ്ങളെക്കുറിച്ച് ഫാ. കെ. ററി. വർഗീസ് കുട്ടികൾക്ക് ക്ലാസുകൾ നടത്തി.

സന്ധ്യാനമസ്കാരത്തിനുശേഷം നടത്തപ്പെട്ട ധ്യാനയോഗം ഫാ. കെ. ററി. വർഗീസ് നയിച്ചു. യോഗത്തിൽ സംബന്ധിച്ച എല്ലാവരും കുമ്പസാരിച്ച് വി. കുർബാനയനുഭവിച്ചു. ഒന്നാം തീയതി ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം നടന്ന ചർച്ചാസമ്മേളനത്തിനു ഫാ. ജോർജ് നേതൃത്വം നൽകി. വ്യത്യസ്ത സംസ്ക്കാരത്തിൻെറ നടുവിൽ ജീവിക്കുന്ന മലങ്കരസഭാമക്കളുടെ കുടുംബം, ആത്മീയജീവിതം, പാശ്ചാത്യസംസ്ക്കാരത്തിൽ വളരുന്ന കുഞ്ഞുങ്ങളെ ഓർത്തഡോക്സ് സഭയുമായി കൂടുതൽ ബന്ധപ്പെടുത്തുന്നതിനുള്ള സാദ്ധ്യത എന്നീ വിഷയങ്ങളെക്കുറിച്ച് സജീവമായി ചർച്ച നടത്തി. ഉച്ചയ്ക്കുശേഷം നടന്ന സമാപന സമ്മേളനത്തിൽ കുഞ്ഞുങ്ങൾ നടത്തിയ വിവിധ കലാപരിപാടികൾ സമ്മേളനത്തിൻെറ മോടി വർദ്ധിപ്പിച്ചു. ജർമ്മനിയുടെ നാനാഭാഗങ്ങളിൽ നിന്നും ധാരാളം മലങ്കരസഭാ മക്കൾ സമ്മേളനത്തിൽ വന്നു സംബന്ധിച്ചിരുന്നു. Muenster Diocesan bildungswerk എന്ന സ്ഥാപനമാണ് സമ്മേളനത്തിന് ആവശ്യമായ സഹായസഹകരണങ്ങൾ ചെയ്തത്.

അടുത്തവർഷവും ഇതുപോലെയുള്ള സമ്മേളനം സംഘടിപ്പിക്കുന്നതിന് തീരുമാനിച്ചു. ആയതിന്, ഈ യോഗം സംഘടിപ്പിക്കുന്നതിനു മുൻകൈയെടുത്തു പ്രവർത്തിച്ച ഇടവക സെക്രട്ടറി മി. എം. മാത്യു കോർഡിനേററായും, ഫാ. ഡാനിയേൽ പി. സ്ക്കറിയ, മി. ശമുവേൽ ഡാനിയേൽ, മി. ഏബ്രഹാം കാരാമേൽ, മിസസ് ഗ്രേസി വോൾനി എന്നിവരെ കമ്മററിയംഗങ്ങളായും തെരഞ്ഞെടുത്തു.

## യാത്രയയപ്പ്

ജാംഷഡ്പൂർ മാർ ഗ്രീഗോറിയോസ് ഇടവകയിൽ വികാരിയായി ഏഴരവർഷക്കാലം സേവനം അനുഷ്ഠിച്ചശേഷം കൽക്കട്ടായിലേയ്ക്കു സ്ഥലം മാറിപ്പോയ ഫാ. ജേക്കബ് സ്കറിയായ്ക്കു ഒക്ടോബർ 2-ാംതീയതി തിങ്കളാഴ്ച ഗോൾമുറി

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



P. K. George

സെൻറ് ജോസഫ് വെൽഫെയർ സെൻറർ ഹാളിൽ വച്ച് യാത്രയയപ്പു നൽകി. സമ്മേളനത്തിൽ അഡ്വ. കെ. എം. തോമസ് ആദ്ധ്യക്ഷതവഹിച്ചു. റ്റി. സി. മാത്യു, എം. ജി. ജേക്കബ്, രാജൻ ഉമ്മൻ, ട്രഷറർ കെ. എസ്. മാത്യു എന്നിവർ പ്രസംഗിച്ചു. കെ. ഇ. പൌലോസ് പാരിതോഷികം നൽകി. സെക്രട്ടറി റ്റി. കെ. ജോൺ കൃതജ്ഞത രേഖപ്പെടുത്തി.

## പൂർവവിദ്യാർത്ഥി സംഘടന

രജതജൂബിലി ആഘോഷിക്കുന്ന കോട്ടയം ബസേലിയോസ് കോളജിലെ പൂർവവിദ്യാർത്ഥി സംഘടനയുടെ ഉദ്ഘാടനം കോളജ് മാനേജർ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി നിർവഹിച്ചു.

ജൂബിലി സ്മാരകമായി പണിയുന്ന ഓപ്പൺ എയർതിയേററും മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബ്ളോക്കിൻെറ ഒരു ഭാഗവും പൂർവവിദ്യാർത്ഥികളുടെ വകയായിട്ടായിരിക്കും പണികഴിപ്പിക്കുന്നത് എന്ന് അദ്ധ്യക്ഷത വഹിച്ച സംഘടനാ പ്രസിഡൻറ് പി. റ്റി. സജുലാൽ പറഞ്ഞു. ഈ സംരംഭം വിജയിപ്പിക്കുന്നതിന് വിവിധ മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്ന പൂർവവിദ്യാർത്ഥികൾ സഹകരിക്കണമെന്ന് അദ്ദേഹം അഭ്യർത്ഥിച്ചു.

കേരളാ ഹാൻറി ക്രാഫ്റ്റ്സ് കോർപ്പറേഷൻ ചെയർമാൻ സാം ചെക്കാട്, കെ. പി. സി. സി. സെക്രട്ടറി തിരുവഞ്ചൂർ രാധാകൃഷ്ണൻ, ജൂനിയർ ചേമ്പർ സെക്രട്ടറി ചെറിയാൻ വറുഗീസ്, വൈ. എം. സി. എ. സെക്രട്ടറി ജോസ് ഏബ്രഹാം എന്നീ പൂർവവിദ്യാർത്ഥികളും പഴഞ്ഞി എം. ഡി. കോളജ് പ്രിൻസിപ്പൽ പ്രൊഫ. കെ. എം. കുര്യാക്കോസ്, പാമ്പാടി കോളജ് പ്രിൻസിപ്പൽ പ്രൊഫ. ടൈററസ് വർക്കി, ജൂബിലി കൺവീനർ പ്രൊഫ. ഒ. എം. മാത്യു, ബസേലിയോസ് കോളജ് പ്രിൻസിപ്പൽപ്രൊഫ. എം. ജെ. തോമസ് എന്നിവരും പ്രസംഗിച്ചു.

കോ–ഓർഡിനേററർ പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും സെക്രട്ടറി ജയിൻ പള്ളത്തോട്ട് കൃതജ്ഞതയും പറഞ്ഞു.

## ബോണ്ട് ഉദ്ഘാടനം

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം തിരുവനന്തപുരത്തു നിർമ്മിച്ച ബഹുനിലകെട്ടിടത്തിൻെറ പൂർത്തീകരണത്തിനായി ഇറക്കിയിട്ടുള്ള 2000 രൂപാ വീതമുള്ള ബോണ്ടുകളുടെ ഉദ്ഘാടനം പ. ബാവാതിരുമേനി പി. എസ്. സി. മെംബർ ശ്രീ. എ.കെ. തോമസിനു നൽകി നിർവഹിച്ചു. 14 ശതമാനം പലിശനൽകുന്ന ബോണ്ട് 5 വർഷം കൊണ്ട് തിരികെ നൽകുന്നതാണ്. ബോണ്ടുതുകയും പലിശയും തിരികെ നൽകുമ്പോൾ 1 ശതമാനം ബോണസ് തുകകൂടി നൽകുന്നതായിരിക്കും.

ബോണ്ട് ആവശ്യമുള്ളവർക്ക് കോട്ടയം, തിരുവനന്തപുരം സ്ററുഡൻറ് സെൻററുകളിൽ നിന്നും ലഭിക്കുന്നതാണ്.

## മാർ ഗ്രീഗോറിയോസ് തിരുമേനി പ്രിസീഡിയം അംഗം

ന്യൂഡൽഹി. ഏഷ്യാ – പസഫിക്ക് ക്രിസ്ത്യൻ സമാധാന സമ്മേളനത്തിൻെറ മൂന്നംഗ പ്രിസീഡിയത്തിലേയ്ക്കു ബിഷപ് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടു.

ജപ്പാനിലെ സോജി ഹിരയമയാണു പ്രസിഡൻറ്. കോട്ടയം ബസേലിയോസ് കോളജ് പ്രൊഫസർ ഫാദർ കെ. വി. പൗലൂസാണു ജനറൽ സെക്രട്ടറി.

യോഷിയാക്കി ടോയിഡ (ജപ്പാൻ), ദാനിയേൽ പി. മെൽവില്ലെ (ബോംബെ), മിരാഫൈൽ ബിൽ (പാക്കിസ്ഥാൻ), ഡോ. ക്രിസ്ററഫർ (ശ്രീലങ്ക), ഡോ. ജയിംസ് സ്ററുവാർട്ട് (ഓസ്ട്രേലിയാ) എന്നിവരാണു വൈസ് പ്രസിഡൻറുമാർ. ഐസക് ബറോയ് (ബംഗ്ളാദേശ്), അക്കുല ഡ്രെയുഡ്രുയാക്ബി (ഫിജി) എന്നിവരാണു അസോഷ്യേററു സെക്രട്ടറിമാർ. ട്രഷറർ നോബുകേ അകസാക്ക ആണ്.

## ഏകദിനസമ്മേളനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം പുത്തൻകാവ് ഡിസ്ട്രിക്ട് ഏകദിന സമ്മേളനം മാരാമൺ സെൻറ് മേരീസ് പള്ളിയിൽ നടന്നു. 30–9–89 ശനിയാഴ്ച യൂണിററ് വൈസ് പ്രസിഡൻറ് ശ്രീ. ജെ. ചാണ്ടി പതാക ഉയർത്തി. 1–ാം തീയതി ഞായറാഴ്ച രാവിലെ പ്രസ്ഥാനം പ്രസിഡൻറ് ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമനസുകൊണ്ട് വി. കുർബാന അനുഷ്ഠിച്ചു. തുടർന്ന് 'Give us today our Daily Bread' എന്ന വിഷയത്തെപ്പററി തിരുമേനി ക്ളാസ് എടുത്തു. പിന്നീട് നടന്ന ബിസിനസ് മീററിംഗ് ഡിസ്ട്രിക്ട് സെക്രട്ടറി ജേക്കബ് ഉമ്മൻ നയിച്ചു. ഉച്ചയ്ക്കുശേഷം ഫാ. പി. കെ. കോശി ക്വിസ് മത്സരം നടത്തി. മത്സരത്തിൽ വിജയികളായ പിരളശ്ശേരി സെൻറ് ജോർജ് യൂത്തുലീഗിന് ചെങ്ങന്നൂർ ഗറഫ് ഓട്ടോ പാർട്സ് വകയായുള്ള റോളിംഗ് ഷീൽഡ് സമ്മാനിച്ചു.

തുടർന്നു നടന്ന സമാപന സമ്മേളനത്തിൽ യുവജന പ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡൻറ് ഫാദർ പി. വി. ജോസഫ് അദ്ധ്യക്ഷത വഹിച്ചു. ബാലസമാജം ജനറൽ സെക്രട്ടറി ഫാദർ മാത്യു കോശി സമ്മേളനം ഉദ്ഘാടനം ചെയ്തു. ഫാദർ. പി. കെ. കോശി, പ്രസ്ഥാനം ഭദ്രാസന സെക്രട്ടറി പി. ജെ. മാത്യു; ജോ. സെക്രട്ടറി എം. എ. ജേക്കബ്, ആഭ്യന്തര സുവിശേഷ സംഘം ജനറൽ സെക്രട്ടറി ശ്രീ കെ. ഇ. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.

ഇടവക വികാരി ഫാദർ എൻ. സി. ഇടിക്കുള സ്വാഗതവും ഡിസ്ട്രിക്ട് സെക്രട്ടറി ജേക്കബ് ഉമ്മൻ കൃതജ്ഞതയും പറഞ്ഞു.

ചെങ്ങന്നൂർ

ചെങ്ങന്നൂർ ഭദ്രാസന ബാലികാ സമാജ സെക്രട്ടറിമാരുടേയും, പ്രതിനിധികളുടേയും സമ്മേളനം നവംബർ 4–ാം നു ശനിയാഴ്ച മുളക്കുഴ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വ.ദി.ശ്രീ. റമ്പാൻ തെയോഫോറസ് കോർ–എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടന്നു. ഫാ. ററി. ജി. ജോൺ, ഫാ. കുര്യൻ വറുഗീസ്, കെ. എം. മാത്യു, കെ. ഇ. ഏബ്രഹാം എന്നിവർ ക്ളാസുകൾക്ക് നേതൃത്വം നൽകി.

## പ്രതിമാസ ധ്യാനയോഗം

ചെങ്ങന്നൂർ ഭദ്രാസനത്തിൽ മൂന്നാം ശനിയാഴ്ചതോറും നടത്താറുള്ള പ്രതിമാസ ധ്യാനയോഗം ഒക്ടോബർ 21–ാം തീയതി തോനയ്ക്കാട് സെ. ജോർജ് പള്ളിയിൽവച്ച് നടത്തി. ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽ നിന്നും ധാരാളം സ്ത്രീ പുരുഷന്മാർ ധ്യാനയോഗത്തിൽ സംബന്ധിച്ചു. ഫാ. മാത്യു കോശി ധ്യാനപ്രസംഗം നടത്തി.

## സെൻറ് ഗ്രീഗോറിയോസ് അഭയഭവൻ

പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പ് സ്ഥാപിച്ച് പണിതിരിക്കുന്ന കബർ സ്ഥിതി ചെയ്യുന്ന പത്തനംതിട്ട നന്നുവക്കാട് സെ. ഗ്രീഗോറിയോസ് പള്ളിയോടനുബന്ധിച്ച് ഒരു അഭയഭവൻ ആരംഭിച്ചിരിക്കുന്നു. വാർദ്ധക്യത്തിൽ എത്തിയവരുടെയും സംരക്ഷണച്ചുമതല ഏറെറടുക്കുവാൻ ആരുമില്ലാതെ വിഷമിക്കുന്നവരുടെയും പൂർണ്ണ സംരക്ഷണം ഏറെറടുത്തുകൊണ്ട് 1989 മാർച്ച് 1–ാം തീയതി അമ്പലവേലിൽ പി.കെ.ജോണിനെ ആദ്യഅംഗമായി ചേർത്തുകൊണ്ടാണ് പ്രവർത്തനം ആരംഭിച്ചത്. കൂടുതൽ വിവരങ്ങൾക്ക് വെരി.റവ. എം. ററി. ജോസഫ് കോർ എപ്പിസ്കോപ്പാ(മേരിഭവൻ, മാക്കാംകുന്ന്, പത്തനംതിട്ട 689 645 ഫോൺ 2522) യുമായി ബന്ധപ്പെടുക.

## ഫാ. ററി. വി. വറുഗീസ് എൻഡോവ്മെൻറ്

പഴയസെമിനാരി മാനേജരായി ദീർഘകാലം സേവനം അനുഷ്ഠിച്ച റവ. ഫാ. ററി. വി. വറുഗീസിൻെറ സ്മരണ നിലനിർത്തുന്നതിനായി സെമിനാരിയിലെ ഒരു വിദ്യാർത്ഥിയുടെ വാർഷിക പഠനചെലവുകൾക്കുവേണ്ടിവരുന്ന 3500 രൂപാ പലിശ ലഭിക്കത്തക്കവണ്ണം ഒരു ഫണ്ട് താമരവേലി കുടുംബത്തിനുവേണ്ടി സ്ഥിരനിക്ഷേപമായി ഇടുന്നതിന് ബ. അച്ചൻെറ സഹോദരപുത്രൻ മി. ജോർജു കുരുവിള പ്രിൻസിപ്പൽ അഭിവന്ദ്യ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ ഏല്പിച്ചിരിക്കുന്നു.

## വൈദികരുടെ ശ്രാദ്ധം

നെടുമാവ് സെ. പോൾസ് പള്ളിയിൽ കബറടക്കപ്പെട്ടിട്ടുള്ള ഫാ. കെ. വി. മാത്യൂസ് കരിഞ്ഞണാമററം (സ്ഥാപക വികാരി) ഫാ. ററി. വി. ജോർജ് നെടുമാവ്, മലങ്കരസഭ മാസിക എഡിററർ ഫാ. പി. എ. കുര്യാക്കോസ് പേഴമററം എന്നിവരുടെ ശ്രാദ്ധം സംയുക്തമായി നെടുമാവു പള്ളിയിൽ ആചരിച്ചു. വി. കുർബാനയെത്തുടർന്ന് ചേർന്ന അനുസ്മരണാ സമ്മേളനത്തിൽ ഫാ. അലക്സന്ത്രയോസ് തെങ്ങുംപള്ളിൽ ആദ്ധ്യക്ഷ്യം വഹിച്ചു. ഫാ. പി. എം. വറുഗീസ്, പി. കെ. കോശി, ബേബി വറുഗീസ്, സി. ഇ. കുരുവിള എന്നിവർ പ്രസംഗിച്ചു.

തുടർന്ന് കബറിങ്കൽ ധൂപാർപ്പണവും നേർച്ച വിളമ്പും നടത്തപ്പെട്ടു.

## അരമന ചാപ്പൽ ശിലാസ്ഥാപനം പ. ബാവാ നിർവഹിച്ചു

ആർത്താററ് പുതുതായി പണികഴിപ്പിച്ചുകൊണ്ടിരിക്കുന്ന കുന്നംകുളം ഭദ്രാസന അരമനയോടനുബന്ധിച്ചുള്ള ചാപ്പലിന്റെ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ തിരുമേനി ഒക്ടോബർ 22–ാം തീയതി ഞായറാഴ്ച നിർവ്വഹിച്ചു. ഇടവക മെത്രാപ്പോലീത്താ പൗലൂസ് മാർ മിലീത്തിയോസ് തിരുമേനിയും ഭദ്രാസനത്തിലെ വൈദികരും വലിയ ഒരു ജനക്കൂട്ടവും ഇതിൽ സംബന്ധിച്ചു. പത്തുലക്ഷം രൂപയോളം പണി പൂർത്തിയാകുമ്പോൾ ചെലവു വരുന്ന മനോഹരമായ അരമനകെട്ടിടത്തിന്റെ നിർമ്മാണത്തിൽ പ. ബാവാ തിരുമേനി സന്തോഷം പ്രകടിപ്പിച്ചു.

## യുവജനപ്രസ്ഥാനം കേന്ദ്ര മന്ദിരം ഉത്ഘാടനം ചെയ്തു

കുന്നംകുളത്ത് പുതുതായി നിർമ്മിച്ച ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര മന്ദിരം ഒക്ടോബർ 22–ാം തീയതി പ. ബാവാ ഉത്ഘാടനം ചെയ്തു. ഉത്ഘാടനത്തോടനുബന്ധിച്ചു ചേർന്ന പൊതുസമ്മേളനത്തിൽ പ്രസ്ഥാനം പ്രസിഡന്റ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. മന്ത്രി വി. വി. രാഘവൻ സമ്മേളനം ഉത്ഘാടനം ചെയ്തു.

നിസ്വാർത്ഥ സേവനത്തിൽകൂടി സഭയുടെ കൈത്തിരി കൂടുതൽ പ്രകാശിപ്പിക്കുവാൻ യുവജനങ്ങൾ ശ്രമിക്കണമെന്ന് പ. ബാവാ ആഹ്വാനം ചെയ്തു. തിന്മയെ പരാജയപ്പെടുത്തി നന്മയെ വളർത്തേണ്ടത് യുവാക്കളുടെ കടമയാണെന്നും വാക്ക്, പ്രവൃത്തി, ചിന്ത എന്നിവയിലൂടെ യുവാക്കൾ സമൂഹത്തിൽ നന്മ വളർത്തണമെന്നും മന്ത്രി ഉത്ബോധിപ്പിച്ചു.

തോമസ് മാർ തീമോത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, മത്യൂസ് മാർ എപ്പിഫാനിയോസ്, ആഞ്ഞൂർ ഇടവകയുടെ ജോസഫ് മാർ കൂറിലോസ്, കൽദായ മെത്രാപ്പോലീത്താ ഡോ. മാർ അപ്രേം, മലങ്കര റോമൻ കത്തോലിക്കാ റീത്തിലെ മാർ പീലക്സീനോസ്, ഫാ. സി. വി. ഏബ്രഹാം, പഞ്ചായത്ത് പ്രസിഡന്റ് സി. വി. ശ്രീരാമൻ, പ്രിൻസിപ്പൽ കെ. എം. കുറിയാക്കോസ് എന്നിവർ പ്രസംഗിച്ചു. ജനറൽ സെക്രട്ടറി ഫാ. ഓ. തോമസ് ഉത്ഘാടനത്തിന് പ. ബാവായെ ക്ഷണിച്ചു. സി. വി. ഉക്രുക്കുട്ടി റിപ്പോർട്ടു വായിച്ചു. പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി സ്വാഗതവും ഡീ. ഓ. പി. വർഗീസ് നന്ദിയും പറഞ്ഞു.

ആർത്താററുനിന്ന് പ. ബാവായിക്കും പ്രശസ്താതിഥികൾക്കും അനേകം കാറുകളുടെ അകമ്പടിയോടുകൂടി കേന്ദ്ര മന്ദിരത്തിലേക്ക് ആഘോഷപൂർവ്വമായ ഒരു സ്വീകരണമാണ് നൽകിയത്.

രാവിലെ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായും മാർ മിലീത്തിയോസ് തിരുമേനിയും ചേർന്ന് കേന്ദ്ര മന്ദിരത്തിന്റെ കൂദാശ നിർവ്വഹിച്ചു.

## ചരമരജത ജൂബിലി ആഘോഷം കുന്നംകുളത്ത്

കുന്നംകുളം ഭദ്രാസനത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജത ജൂബിലി ആഘോഷം ഡിസംബർ 10–ാം തീയതി അതിഗംഭീ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**








Mrs. A Paul Thiruvella.

രമായി കൊണ്ടാടുവാൻ വേണ്ട ക്രമീകരണങ്ങരം ആരംഭിച്ചു. ഇതിനായി ഭദ്രാസന മെത്രാപ്പോലീത്താ പ്രസിഡൻറും പി. വി. ജോബ് ജനറൽ കൺവീനറും ഫാ. സി. വി. ഏബ്രഹാം, ഫാ. ജോസഫ് ഫാ. ജോർജ് കണ്ണോത്ത് എന്നിവർ ജോയിൻറ് കൺവീനർമാരായി 101 പേർ അടങ്ങുന്ന കമ്മററി രൂപവൽകരിച്ചു.

## പഴഞ്ഞി

പഴഞ്ഞി സെ. മേരീസ് പള്ളിയിൽ ഒക്ടോബർ 1—ാം തീയതി മാത്യൂസ് മാർ കൂറീലോസ് തിരുമേനി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന മീററിംഗിൽവച്ച് പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ചരമരജത ജൂബിലി സമ്മേളനം ഉത്ഘാടനം ചെയ്തു. അതിൻെറ സ്മാരകമായി പള്ളിയിൽ പഴഞ്ഞിസെൻട്രൽ വെടിക്കെട്ട് സംഘം പണികഴിപ്പിച്ചുകൊടുത്ത മണിമാളികയുടെ കൂദാശയും തിരുമേനി നിർവഹിച്ചു. സമ്മേളനത്തിൽ മലബാർ സ്വതന്ത്ര സുറിയാനിസഭ മേലദ്ധ്യക്ഷൻ ജോസഫ് മാർ കൂറിലോസ് തിരുമേനി, എം. എൽ. ഏ. കെ. എസ്. നാരായണൻ നമ്പൂതിരി, പ്രിൻസിപ്പൽ കെ. എം. കുറിയാക്കോസ്, വികാരി സി. വി. ഏബ്രഹാം സംഘം പ്രസിഡൻറ് പി. വി. ജോബ് എന്നിവർ പ്രസംഗിച്ചു.

ഫാ. കെ. സി. ജോസഫ് സ്വാഗതവും സെക്രട്ടറി എം. വി. ബന്നി നന്ദിയും പറഞ്ഞു. ട്രസ്ററി സി. ഐ. സിൻജൊ നൽകിയ തിരിനാളം വാങ്ങിക്കൊണ്ട് കൂറിലോസ് തിരുമേനി ഭദ്രദീപം പ്രകാശിപ്പിച്ചു.

## യൂണിററ് ഉദ്ഘാടനം

മാർ ഈവാനിയോസ് കോളജ് M.G.O.C.S.M യൂണിററിൻെറ ഉദ്ഘാടനം നിയുക്ത കാതോലിക്കാ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഫാ. അലക്സാണ്ടർ വൈദ്യൻ അദ്ധ്യക്ഷത വഹിച്ചു. സുദീപ് കോശി സ്വാഗതവും ഡീക്കൻ എം. സി. ചെറിയാൻ കൃതജ്ഞതയും പറഞ്ഞു.

തിരുവനന്തപുരം യൂണിററിൻെറ ഉദ്ഘാടനം പ്രസ്ഥാനം വൈസ് പ്രസിഡൻറ് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഡോക്ടർ പി. കെ. ജോയി, എ. കെ. തോമസ്, ഡോക്ടർ എൽസി ഫിലപ്പ് എന്നിവർ പ്രസംഗിച്ചു ഡീക്കൻ എം. സി. ചെറിയാൻ സ്വാഗതവും സെക്രട്ടറി വറുഗീസ് ഏബ്രഹാം കൃതജ്ഞതയും പറഞ്ഞു.

## കോർ-എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി



കുമ്പഴ ചോതിയാകടവിൽ ഫാ. സി. എ. ജോണിന് പ. കാതോലിക്കാബാവാ തിരുമനസു കൊണ്ട് ഒക്ടോബർ 14—ാം തീയതി കുമ്പഴ സെ. മേരീസ് വലിയ കത്തീഡ്രലിൽവച്ച് ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിൽ കോർ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി.

## പള്ളികൂദാശ

കോടുകുളഞ്ഞി:— പുതുക്കിപണികഴിപ്പിച്ച കോടുകുളഞ്ഞി സെ. മേരീസ് പള്ളിയുടെ കൂദാശ ഒക്ടോബർ 6,7 തീയതികളിൽ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും മത്യൂസ് മാർ കൂറീലോസ്, ദാനിയേൽ മാർ പീലക്സിനോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും നിർവഹിച്ചു. പള്ളി



പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി സ്മാരകമായി പഴഞ്ഞി സെ. മേരീസ് പള്ളിഇടവകക്കാർ പള്ളിമുററത്തു പണികഴിപ്പിച്ച മണിമന്ദിരത്തിൻെറ ഉത്ഘാടനകർമ്മം അഭിവന്ദ്യ മാത്യൂസ് മാർ കൂറീലോസ് തിരുമേനി നിർവഹിക്കുന്നു. മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി വികാരി ഫാ. സി. വി. ഏബ്രഹാം, പി. വി. ജോബ് തുടങ്ങിവരെയും കാണാം.

(വാർത്ത 28–ാം പേജിൽ)

കൂദാശയ്ക്ക് എത്തിയ തിരുമേനിമാർക്ക് 6–ാം തീയതി വൈകിട്ട് വികാരി ഫാ.മാത്യു വർഗീസിൻെറ നേതൃത്വത്തിൽ ഇടവകക്കാർ ഗംഭീരമായ ഒരു സ്വീകരണമാണ് നൽകിയത്.

പള്ളികൂദാശയ്ക്കുശേഷം നടന്ന സമ്മേളനത്തിൽ വച്ച് പള്ളിയിരിക്കുന്ന കുന്നിന് 'പ്രകാശഗിരി' എന്ന് പ. ബാവാതിരുമേനി നാമകരണം ചെയ്തു.

## ഇരുട്ടി

സുൽത്താൻബത്തേരി ഭദ്രാസനത്തിൽപെട്ട ഇടവേലി മാർ ഗ്രീഗോറിയോസ് പള്ളികൂദാശയും പെരുനാളും നവംബർ 22, 23 തീയതികളിൽ നടത്തപ്പെടും. കൂദാശയ്ക്കു തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, മത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പാ എന്നിവർ നേതൃത്വം നൽകും. അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി വാങ്ങിക്കൊടുത്ത ഒന്നേകാൽ ഏക്കർ സ്ഥലത്ത് ഇടവകക്കാരുടെ അശ്രാന്തപരിശ്രമം മൂലംസഭയിൽനിന്നും മററ് അനേക വ്യക്തികളിൽനിന്നും സംഭവനകരം സ്വീകരിച്ചു പണികഴിപ്പിച്ചതാണ് ഈ ദേവാലയം. പള്ളിവികാരി ഫാ. സാമൂവേൽ കളീക്കലാണ്.

## പുതുപ്പള്ളിപള്ളികേസ് വികാരിനിയമനം ശരിവച്ചു.

പുതുപ്പള്ളിപള്ളി വികാരിയായിരുന്ന പാറയ്ക്കൽ കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പായുടെ നിര്യാണത്തെത്തുടർന്ന് തൽസ്ഥാനത്ത് മലങ്കര മെത്രാപ്പോലീത്താകൂടിയായ പ. കാതോലിക്കാ ബാവാ ഇഞ്ചയ്ക്കാട്ട് ഫാ. ഇ. കെ. ജോർജ്ജിനെ നിയമിച്ചത് എറണാകുളം സ്പെഷ്യൽ കോടതി അംഗീകരിച്ച് ഉത്തരവായി. നേരത്തെ പടിഞ്ഞാറെക്കൂററ് ഗീവർഗീസ് കത്തനാരുടെ മരണ



രജതജൂബിലി ആഘോഷിക്കുന്ന കോട്ടയം ബസേലിയോസ് കോളജിലെ പൂർവവിദ്യാർത്ഥി അസോസ്യേഷന്റെ ഉത്ഘാടനം നിർവഹിച്ചുകൊണ്ട് മാനേജർ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി പ്രസംഗിക്കുന്നു.

(വാർത്ത 26–ാം പേജിൽ)

ത്തെ തുടർന്ന് ഉണ്ടായ ഒഴിവിൽ പ. ബാവാ നിയമിച്ച ഫാ. സഖറിയ പെരിയോർ മററത്തിന്റെയും നിയമനം കോടതി അംഗീകരിച്ചിരുന്നു. ഈ നിയമനങ്ങൾ അംഗീകരിക്കരുതെന്നു കാണിച്ച് കടിയൻതുരുത്തേൽ യേശു കത്തനാർ കൊടുത്ത ഹർജികൾ സംബന്ധിച്ച് ഇരുഭാഗക്കാരുടെയും വാദം കേട്ടശേഷമാണ് കോടതി വിധി പ്രഖ്യാപിച്ചത്. പുതുപ്പള്ളിപ്പള്ളി മലങ്കരസഭയിലെ ഒരു പള്ളിയാണെന്നും മലങ്കരസഭയിലെ പള്ളികളിൽ വികാരിമാരെ നിയമിക്കുന്നതിനും മററും മലങ്കര മെത്രാപ്പോലീത്താ ആയ പ. ബസേലിയോസ് മാർ തോമ്മാ മത്യൂസ് പ്രഥമൻ ബാവായ്ക്ക് പരിപൂർണ്ണ അധികാരം ഉണ്ടെന്നും അതിനെ തടയുന്നത് നിയമ വിരുദ്ധമാണെന്നും വിധിന്യായത്തിൽ ചൂണ്ടിക്കാണിക്കുകയും ഫാ. ഈ. കെ. ജോർജ് പള്ളിയിൽ പ്രവേശിച്ചു കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനും മററുമുള്ള എല്ലാ സൗകര്യങ്ങളും റിസീവറന്മാർ ചെയ്തുകൊടുക്കണമെന്നു നിർദേശിക്കുകയും ചെയ്തിട്ടുണ്ട്.

വിധിയെത്തുടർന്ന് ഫാ. ജോർജ്ജ് ഒക്ടോബർ 5–ാം തീയതി പള്ളിയിൽ പ്രവേശിച്ച് വി. കുർബാന അർപ്പിച്ചു. അന്നു രാവിലെ ഇടവകക്കാർ ബ. അച്ചന് പുതുപ്പള്ളി കവലമുതൽ പള്ളിവരെ ഗംഭീരമായ ഒരു സ്വീകരണമാണ് നൽകിയത്.

## അവശ ക്രൈസ്തവർക്കുള്ള സ്കോളർഷിപ്പ്

മലങ്കര ഓർത്തഡോക്സ് സഭയിൽപെട്ട അവശ ക്രൈസ്തവ വിദ്യാർത്ഥികൾക്ക് മുൻ വർഷങ്ങളിലെപോലെ ഈ വർഷവും സ്കോളർഷിപ്പ് ലഭിക്കുന്നതാണ്. അതിനുള്ള അപേക്ഷാഫാറം 'സെക്രട്ടറി, കാതോലിക്കേററ് ആഫീസ്, ദേവലോകം, കോട്ടയം–38' എന്ന വിലാസത്തിൽ ആവശ്യപ്പെടുന്നവർക്ക് അയച്ചുകൊടുക്കുന്നതായിരിക്കും. പൂരിപ്പിച്ച അപേക്ഷകൾ കാതോലിക്കേററ് ആഫീസിൽ കിട്ടേണ്ട അവസാന തീയതി 1989 നവംബർ 30 ആണ്.



## സ്ഥാനാരോഹണ വാർഷികം

പ. ബസേലിയോസ് മാർതോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനിയുടെ പതിനാലാം സ്ഥാനാരോഹണ വാർഷികം ഒക്ടോബർ 27–ാം തീയതി ആഘോഷിച്ചു. അന്നേ ദിവസം രാവിലെ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി അരമന ചാപ്പലിൽ പ. ബാവാ തിരുമനസിലെ സാന്നിദ്ധ്യത്തിൽ വി. കുർബാന അർപ്പിച്ചു. വി. കുർബാനമദ്ധ്യേ പ. ബാവാ തിരുമേനിക്കും സഭയ്ക്കും വേണ്ടി നടത്തിയ പ്രത്യേക പ്രാർത്ഥനകൾക്ക് ജോസഫ് മാർ പക്കോമിയോസ് തിരുമേനി നേതൃത്വം നൽകി.

വി. കുർബാനയെ തുടർന്നു നടന്ന അനുമോദനസമ്മേളനത്തിൽ എപ്പിഫാനിയോസ് തിരുമേനി റവ. ഡോ. വി. സി. ശമുവേൽ, റവ. ഡോ. ജേക്കബ് കുര്യൻ, സഭാ സെക്രട്ടറി പോൾ മത്തായി, പി. എസ്. സി. മെമ്പർ ഏ. കെ. തോമസ്, മണ്ണാറപ്രായിൽ ജേക്കബ് കോറെപ്പിസ്ക്കോപ്പാ, ഡോ. കെ. എം. തരകൻ എന്നിവർ പ്രസംഗിച്ചു.

സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ, സഭാ ട്രസ്ററി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി പോൾ മത്തായി, ഏ. കെ. തോമസ്, ഏലിയാ കത്തീഡ്രൽ വികാരി ഫാ. സി. ഒ. ജോർജ് മുതലായവർ പ. ബാവാ തിരുമേനിയെ ഹാരാർപ്പണം ചെയ്തു.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപഠനം

കൾ എടുത്തു പറയുവാനും സാധിക്കുക ശ്രേഷ്ഠമായ ഗുണവിശേഷണമാണ്.

ലൂക്കോ 1:46–56 വരെ വാക്യങ്ങൾ അടങ്ങുന്ന മറിയാമിന്റെ പാട്ടിൽ വി. വേദപുസ്തകത്തിലെ ഏററവും വിപ്ലവകരമായ ചില ആശയങ്ങളാണ് ഉൾക്കൊള്ളുന്നത്.

മറിയാമിന്റെ പാട്ടിന് 1 ശമു. 2:1–10 ലെ ഹന്നായുടെ സ്തുതിഗീതത്തോട് സാധർമ്മ്യമുണ്ട്. മാത്രവുമല്ല ഇതിലെ മിക്ക വാക്യങ്ങളും പഴയനിയമ വാക്യങ്ങളുടെ ഭാഗികമായ ഉദ്ധരണികളോ സമാനവാക്യങ്ങളോ ആണ് (ഉദാഹരണത്തിന് 46-ഉം 47–ഉം വാക്യങ്ങൾ ഹബക്കൂക്ക് 3:18 ഉം ആയും, 48–ാം വാക്യം ഉല്പത്തി 3:013 ഉം ആയും താരതമ്യപ്പെടുത്തുക). ചുരുക്കത്തിൽ വിമോചനത്തെ സംബന്ധിച്ചുള്ള പഴയനിയമ സങ്കല്പങ്ങളുടെ മുഴുവൻ സാക്ഷാത്ക്കാരം യേശുക്രിസ്തുവിൽ ഇതാ നിറവേറിയിരിക്കുന്നുവെന്ന സൂചനയാണ് ഈ ഗീതം നൽകുന്നത്. സമഗ്രമായ വ്യതിയാനത്തിന്റെ ചില അടിസ്ഥാന ലക്ഷണങ്ങളാണ് ഇവിടെ നമുക്കു കാണുവാൻ കഴിയുന്നത്.

---

പ. ബാവായുടെ ഭരണകാലത്ത് സഭയ്ക്ക് ഉണ്ടായ നേട്ടങ്ങളെ ചൂണ്ടിക്കാണിച്ചും അതിനുള്ള അനുമോദനങ്ങൾ അർപ്പിച്ചും ചെയ്ത പ്രസംഗങ്ങൾക്ക് തിരുമേനി സന്തോഷവും കൃതജ്ഞതയും പ്രകടിപ്പിച്ചു. നേട്ടങ്ങൾ എല്ലാം ദൈവകൃപമൂലവും സഭാംഗങ്ങളുടെഒത്തൊരുമിച്ചുള്ള പിൻതുണമൂലവും ഉണ്ടായിട്ടുള്ളതാണെന്ന് തിരുമേനി അനുസ്മരിച്ചു. സഭകളെല്ലാം ഒന്നായിതീരണമെന്നാണ് തന്റെ ആഗ്രഹമെന്നും, ക്രിസ്തു ഒരു സഭ മാത്രമെ ലോകത്തിൽ സ്ഥാപിച്ചിട്ടുള്ളു എന്നും അതുപോലെ എല്ലാവരും ചേർന്ന് ഒരു സഭയായിതീരുന്നതിന് എന്നും താൻ പ്രാർത്ഥിക്കുന്നുണ്ട് എന്നും റോമൻ കത്തോലിക്ക സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ വിശ്വാസപരമായി കൂടുതൽ അടുത്തുതുടങ്ങിയെന്നും പ. മാർപാപ്പായും താനും ഐക്യ സംഭാഷണം നടത്തുന്നതിന് നിയമിച്ച കമ്മീഷൻ ഏതാനും ദിവസങ്ങൾക്കു മുമ്പ് പഴയസെമിനാരിയിൽ കൂടി ചർച്ചകൾ നടത്തിയതിൽ വളരെ ആശാവഹമായ തീരുമാനങ്ങളാണ് ഉണ്ടായിട്ടുള്ളതെന്നും പ. ബാവാ പ്രസ്താവിച്ചു. സഭകളുടെ ഐക്യത്തിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കണമെന്നും തിരുമേനി അഭ്യർത്ഥിച്ചു.

തുടർന്ന് പരേതനായ ജസ്ററീസ് കെ. എ. പൗലൂസ് രചിച്ച ശ്രീയേശുചരിത്രം എന്ന കവിതാസമാഹാരത്തിന്റെ പ്രകാശനം അദ്ദേഹത്തിന്റെ മകൻ ഡോ. കെ. പി. ജോർജിൽനിന്ന് സ്വീകരിച്ച് പ്രൊഫസർ ഡോ. കെ. എം. തരകന് പ്രഥമ കോപ്പി നൽകി പ. ബാവാ തിരുമേനി നിർവ്വഹിച്ചു.

ഫാ. ററി. ജെ. ജോഷ്വാ സ്വാഗതവും തേയോഫോറോസ് റമ്പാൻ കോറെപ്പിസ്ക്കോപ്പാ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## ഓർത്തഡോക്സ് റോമൻ കത്തോലിക്ക ഡയലോഗ്

റോമൻ കത്തോലിക്ക സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ വിശ്വാസകാര്യങ്ങളിലും മററും കൂടുതൽ ഐക്യപ്പെടുന്നതു സംബന്ധിച്ച് നിയമിതമായ കമ്മററികളുടെ സംയുക്ത മീററിംഗ് കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെൻററിൽ ഒക്ടോബർ 23 മുതൽ 27 വരെ നടന്നു. ഇതു സംബന്ധിച്ച കൂടുതൽ വിവരങ്ങൾ അടുത്ത ലക്കത്തിൽ.

(പ.)

## ഓർമ്മപ്പെരുനാൾ



പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമനസിലെ 173-ാം ഓർമ്മപ്പെരുനാൾ അദേഹം കബറടങ്ങിയിരിക്കുന്ന കോട്ടയം പഴയ സെമിനാരി ചാപ്പലിലും കുന്നംകുളത്ത് വിവിധ പള്ളികളിലും നവംബർ 24, 25 തീയതികളിൽ ആഘോഷിക്കുന്നതാണ്.

—o—

## വ്യക്തിതലത്തിൽ

'എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുന്നു. (46, 47 വാക്യങ്ങൾ) സമഗ്രമായ വ്യതിയാനം ആരംഭിക്കുന്നത് ദൈവവുമായുള്ള ബന്ധത്തിലാണ്. ദൈവത്തെ ആത്മാർത്ഥമായി സ്തുതിക്കുവാനും ദൈവത്തിൽ സന്തോഷിക്കുവാനും കഴിയുന്ന വ്യക്തിപരമായ ഒരവസ്ഥ. യഥാർത്ഥമായ ആരാധനയിലൂടെ ഇതാണ് സംഭവിക്കുന്നത്.

എല്ലാ അനുഗ്രഹവും ദൈവത്തിൽനിന്ന് എന്നു സമ്മതിക്കുന്നു. 'അവൻ തന്റെ ദാസിയുടെ താഴ്ച കടാക്ഷിച്ചിരിക്കുന്നുവല്ലോ........ ശക്തനായവൻ എനിക്കു വലിയവ ചെയ്തിരിക്കുന്നു' (48, 49 വാക്യങ്ങൾ). ദൈവത്തിന്റെ ശക്തിയാണ് തന്നിൽകൂടി പ്രവർത്തിക്കുന്നത് എന്ന ഉത്തമബോധ്യം നമുക്ക് ഉണ്ടായിരിക്കണം.

## സമൂഹതലത്തിൽ

അഹങ്കാരികൾ ചിതറിക്കപ്പെടുന്നു. (51—ാം വാക്യം). 'ഞാൻ' എന്ന ഭാവത്തിന്റെ അടിസ്ഥാനത്തിൽ സ്വന്തം ബുദ്ധിയും മഹത്വവും ആണ് സമൂഹത്തിന്റെ അടിസ്ഥാനം എന്ന മിഥ്യാധാരണക്കാരുടെ നിഷ്ക്കാസനമാണ് ഇവിടെ അർത്ഥമാക്കുന്നത്. 'പ്രഭുക്കന്മാർ' മറിച്ചിടപ്പെടുന്നു (52—ാം വാക്യം). ലോകപ്രകാരമുള്ള ശക്തി സമഗ്രവിമോചനത്തിന് അനിവാര്യം അല്ല. സമ്പന്നരെ വെറുതെ അയച്ചുകളയുന്നു (53—ാം വാക്യം). സാമ്പത്തിക അനീതിയുടെ ഘടനകളിൽ മാററം സംഭവിക്കണം.

ചുരുക്കത്തിൽ ദൈവാനുഭവമുള്ളതും, സ്വയം, ശക്തി, പണം എന്നിവയ്ക്ക് അധീനപ്പെടാത്തതുമായ ഒരു ജീവിതസംവിധാനമാണ് യേശുമിശിഹായുടെ വിമോചനം ലക്ഷ്യമാക്കുന്നത്.

## ഡിസംബർ 10. യോഹന്നാൻ മംദാനയുടെ ജനനത്തിന്റെ ഞായർ

വി. ലൂക്കോ. 1:57—66 വരെയുള്ള ഭാഗത്ത് യോഹന്നാൻ മംദാനയുടെ ജനനത്തെയും പേരിടീലിനോടനുബന്ധിച്ചു നടന്ന കാര്യങ്ങളെയും തന്മൂലം എല്ലാവർക്കും ഉളവായ വിസ്മയത്തെയും കുറിച്ചു പ്രതിപാദിക്കുന്നു.

അയൽക്കാരും ബന്ധുക്കളും അവളോടൊത്തു സന്തോഷിച്ചു (58—ാം വാക്യം).

അനുഗ്രഹീതമായ സാമൂഹ്യജീവിതത്തിന്റെ നിദർശനം. അയൽക്കാരും ബന്ധുക്കളും നമ്മോടൊത്തു സന്തോഷിക്കുവാനും നമുക്ക് അവരോടൊത്തു സന്തോഷിക്കുവാനും ഇന്നു കഴിയുന്നുണ്ടോ? നമ്മുടെ ജീവിതത്തിൽ അവർക്ക് സ്ഥാനം കൊടുക്കുമ്പോൾ അവരുടേതിൽ നമുക്കും ഉണ്ടാകും.

ഈ പൈതൽ എന്താകും (66—ാം വാക്യം)

ഒരു ശിശു ജനിക്കുന്നതുതന്നെ എത്രയോ അത്ഭുതകരമായ വസ്തുതയാണ്. യോഹന്നാന്റെ ജനനത്തിലെപ്പോലെയുള്ള അത്ഭുതങ്ങൾ ഇല്ലെങ്കിൽത്തന്നെ, ഓരോ ശിശുവും അപാര സാദ്ധ്യതകളുടെ ഉറവിടമാണ്. ശിശുക്കളുടെ ആരോഗ്യകരമായ വളർച്ചയ്ക്കും സമഗ്രമായ പോഷണത്തിനും ശ്രദ്ധിച്ചാൽ മാത്രമെ സാദ്ധ്യതകൾ യാഥാർത്ഥ്യമാകയുള്ളു.

വി. ലൂക്കോ 1:67—80 വരെയുള്ള ഭാഗത്ത് ദൈവദൂതൻ പറഞ്ഞപ്രകാരം തനിക്ക് ഒരു ശിശു ലഭിക്കുകയും തന്റെ നാവു തുറക്കുകയും ചെയ്തതുകണ്ട സെഖര്യാവ് ആ നിർവൃതിയിൽ ആലപിക്കുന്ന ഒരു ഗീതമാണ് ആദ്യഭാഗത്ത്. യോഹന്നാന്റെ ജീവചരിത്രത്തിന്റെ ഒരു ഭാഗത്തിന് സമാപനം കുറിക്കുന്നു അവസാന വാക്യങ്ങളിൽ.

ദൈവരാജ്യ അനുഭവത്തിന്റെ മൂന്നു പ്രധാന ലക്ഷണങ്ങൾ സെഖര്യാവ് എടുത്തു പറയുന്നു.

'ദൈവസന്നിധിയിൽ നിർഭയരായി വിശുദ്ധിയോടും നീതിയോടും കൂടി ആരാധന ചെയ്യുക'. (74—ാം വാക്യം)

ഭയം പാപത്തിന്റെ ലക്ഷണമാണ്. നേരെ മറിച്ചു ദൈവഭക്തിയും ദൈവാശ്രയവും നമ്മെ നിർഭയരാക്കുന്നു. വിശുദ്ധിയോടും നീതിയോടുംകൂടി ദൈവമക്കൾ എന്ന നിലയിൽ ദൈവസന്നിധിയിൽ ആരാധന നടത്തുകയാണ് മനുഷ്യധർമ്മം.

'പാപമോചനം മൂലമുള്ള രക്ഷാപരിജ്ഞാനം' (77—ാം വാക്യം)

പാപമോചനം എന്നതിന്റെ യഥാർത്ഥ സൂചന, ദൈവവും മനുഷ്യരുമായുള്ള ശരിയായ ബന്ധം ആണ്. പ്രസ്തുത ബന്ധത്തിൽ ഉളവാകുന്ന രക്ഷാപരിജ്ഞാനം അനുസ്യൂതമായി വളർന്നുകൊണ്ടിരിക്കണം.

'സമാധാന മാർഗ്ഗത്തിലുള്ള നടപ്പ്' (78—ാം വാക്യം)

ജീവിതത്തിന്റെ എല്ലാ തുറകളിലും യേശുമിശിഹാ വാഗ്ദാനംചെയ്ത സമാധാനമാർഗ്ഗത്തിൽ നടക്കുക അത്ര എളുപ്പമല്ല.

പൈതൽ വളർന്നു ആത്മാവിൽ ബലപ്പെട്ടു (30—ാം വാക്യം). കുഞ്ഞുങ്ങളുടെ ആത്മീയപോഷണത്തിന് നാം എത്രമേൽ ശ്രദ്ധ കൊടുക്കണം.

—o—

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡി. എം. സി. ചെറിയാൻ

## പാഠം 6

### സുവിശേഷം

വിജയിയുടെ പേരും വിലാസവും

പേര്: ബാബു ശാമുവേൽ

വിലാസം: I/E കലീന, ബോംബെ

ഭദ്രാസനം: ബോംബെ

രജി: നമ്പർ. 4969

## പാഠം 9

### സുവിശേഷം (ഉപമകൾ)

അപേക്ഷാഫോറം

പേര്.......................................

വിലാസം.......................................

ഭദ്രാസനം.......................................

രജി. നമ്പർ: ................

## പാഠം 6 ഉത്തരം

### വി. മത്തായി എഴുതിയ സുവിശേഷം

1. എന്റെ നിമിത്തം നിങ്ങളെ പഴിക്കയും ഉപദ്രവിക്കയും നിങ്ങളെക്കൊണ്ട് എല്ലാ തിന്മയും കളവായി പറകയും ചെയ്യപ്പെടുന്ന മനുഷ്യൻ. (മത്താ. 5:11, 12)
2. നല്ല പ്രവർത്തികളാൽ. (മത്താ. 5:16)
3. ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുംവരെ സകലവും നിവൃത്തിയാകുവോളം ന്യായപ്രമാണത്തിൽനിന്ന് ഒരു വള്ളി എങ്കിലും പുള്ളി എങ്കിലും ഒരുനാളും ഒഴിഞ്ഞുപോകയില്ല. (മത്താ. 5:18)
4. ചെറിയ കല്പനപോലും ആചരിക്കയും പഠിപ്പിക്കയും ചെയ്യുന്നവൻ. (മത്താ. 5;19)
5. ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുക. (മത്താ. 5:20)
6. കുലചെയ്യരുതെന്നും കുലചെയ്താൽ ന്യായവിധിക്കു യോഗ്യനാകും. (മത്താ. 5:21)
7. സഹോദരനെ മൂഢാ എന്നു വിളിക്കുന്നവൻ. (മത്താ. 5:22)
8. വഴിപാട് കഴിക്കാൻ. (മത്താ. 5;24)
9. മൂന്ന്. 1) ഹൃദയംകൊണ്ട് 5:28
   2) പരസംഗം കൂടാതെ ഭാര്യയെ ഉപേക്ഷിക്കുന്നവൻ (5;32)
   3) ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവൻ (5;32)
10. സ്വർഗ്ഗം (മത്താ. 5:34)
11. ഭൂമി (മത്താ. 5:35)
12. യറുശലേം (മത്താ. 5:35)
13. ഉവ്വ്, ഉവ്വ് (മത്താ. 5;37)
14. ശത്രുക്കളെ സ്നേഹിച്ച്. ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിച്ച്. (മത്താ. 5:44)
15. സൽഗുണപൂർണ്ണരാകുവീൻ. (മത്താ. 5;48)
16. ഭിക്ഷ കൊടുക്കുക (6:3) പ്രാർത്ഥിക്കുക (6:6) ഉപവസിക്കുക (6:17)
17. മനുഷ്യർ നിങ്ങറംക്കു ചെയ്യേണം എന്നു നിങ്ങറം ഇച്ഛരിക്കുന്നത് ഒക്കെയും അവർക്കും ചെയ്‌വീൻ. (മത്താ. 7:12)
18. സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവൻ (മത്താ. 7:21)
19. അന്ത്യനാളിൽ (മത്താ. 7:23)
20. പാറമേൽ വീടു പണിയുന്നവൻ (മത്താ. 7:2)

### വിജയികളുടെ പേരും വിലാസവും

1. ബാബു ശമുവേൽ, കലിന
2. ഷേർളി മാത്യു, പാലിയേക്കര
3. സാബു ജോർജ്, കടമ്മനിട്ട
4. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
5. മേരി സി പനക്കൽ, കുന്നംകുളം
6. ഡെർളിസ് സി, ഡബ്ള്യൂ. ഡർവാഡ്
7. റഠി. ജെ. സ്കറിയാ തുമ്പമൺ
8. ബിജു കെ. ജോൺ, കോട്ടയം
9. ഷേമാ മാത്യു, പുതുപ്പള്ളി
10. എലിസബേത്ത് സൈമൺ, തലശ്ശേരി
11. എബി കണ്ടത്തിൽ, വളഞ്ഞവട്ടം

12. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
13. ജിജി മത്തായി, ചെങ്ങമനാട്
14. സി. തോമസ്, വാറങ്കൽ
15. മാത്യു വറുഗീസ്, സീതത്തോട്
16. ജോർജ് മുതലാളി, കൊച്ചി
17. റെനി സൂസൻ പോരം, ചെറുകോൽ
18. ലൗലി വറുഗീസ്, മുണ്ടൻകാവ്
19. റേച്ചൽ ചാക്കോ, ആനിക്കാട്
20. സാറാമ്മ കുറിയാക്കോസ്, കല്ലിശ്ശേരി
21. റിനി അലക്സ്, കവിയൂർ
22. ഡെയ്സി സഖറിയ, ആമ്പർനാഥ്
23. ബേബി തോമസ്, കൊററംപള്ളി
24. അന്നമ്മ ജോർജ് ഫിലിപ്പ്, ചന്ദനപ്പള്ളി
25. മറിയാമ്മ തോമസ്, ഭോപ്പാൽ
26. പി. സി. ചെറിയാൻ, കോയിപ്രം
27. ബേബി ററി. വി. മീനങ്ങാടി
28. അന്നമ്മ മാത്യു, മൗണ്ട് താബോർ
29. ചെറിയാൻ വറുഗീസ്, ഏലപ്പാറ
30. ജോർജി മാത്യു, കല്ലിശ്ശേരി
31. സാറാമ്മ തോമസ്, മലാട്
32. മോളി മാത്യൂസ്, നാരങ്ങാനം
33. മോളമ്മ കെ. കൊററമ്പള്ളി
34. ഷീലാ ജോർജ്, തച്ചമ്പാറ
35. സി. സി. മത്തായി, ന്യൂഡൽഹി
36. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
37. കുഞ്ഞമ്മ, കൂരോപ്പട
38. പി. വി. അച്ചാമ്മ, മഞ്ഞപ്ര
39. തങ്കമ്മ സഖറിയ, ആറാട്ടുപുഴ

പാഠം 6—ൻെറ ഉത്തരവും, വിജയികളുടെ വിലാസവും ശരിയായ ഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽ ചേർത്തിരിക്കുന്നു. മാസികയിലെ ഉത്തരം നോക്കി നിങ്ങരം വരുത്തിയിരിക്കുന്ന തെററുകരം മനസിലാക്കുക. ഉത്തരത്തിൽ വാക്യഭാഗം മാത്രം നിർദ്ദേശിക്കാതെ അത് ഉത്തരത്തോടൊപ്പം ആയാൽ നല്ലത്.

ഉത്തരം ഇൻലൻഡിലോ കാർഡിലൊ അയച്ചാൽ നല്ലത്. കവറിൽ ഉത്തരം എഴുതി ഉത്തരത്തോടൊപ്പം വിലാസം എഴുതാതിരുന്നാൽ പിന്നീട് ഉത്തരം ആരുടെ എന്നു കണ്ടുപിടിക്കുക പ്രയാസം. കവറിൽ ഉത്തരം അയയ്ക്കുമ്പോരം കവറിൽ തേക്കുന്ന പശ ഉത്തരം എഴുതുന്ന കടലാസിലും പററി പലപ്പോഴും മുഴുവൻ ഉത്തരവും ലഭിക്കാതെ പോകുന്നു. കൂടാതെ സമയനഷ്ടവും.

പുതുതായി പലരും ബൈബിരം പഠനത്തിനായി ആഗ്രഹിക്കുന്നു എന്ന് എഴുതാറുണ്ട്. നേരത്തെ നിബന്ധനകരം എഴുതിയതുകൊണ്ടാണ് എല്ലാ പാഠത്തിലും എഴുതാത്തത്. 'മലങ്കരസഭാ' അംഗങ്ങളായ എല്ലാവർക്കും ഈ പഠനപദ്ധതിയിൽ ചേരാം. ചേരുന്നതിന് പ്രായപരിധിയില്ല. നിങ്ങരക്കു വരുന്ന മാസികയുടെ കവറിൽ നിങ്ങളുടെ പേരിൻെറ ഇടതുവശത്തായി കാണുന്ന നമ്പർ തന്നെയാണ് നിങ്ങളുടെ രജി. നമ്പർ. അല്ലാതെ പ്രത്യേക രജി. നമ്പർ ഇല്ല. ഒരു വീട്ടിൽനിന്ന് ഒന്നിലധികം പേർക്ക് സ്വന്തമായി ഉത്തരം അയയ്ക്കാം. ശരിയാണെങ്കിൽ എല്ലാവരുടേയും ഉത്തരം ഒന്നാകാം. പക്ഷേ ഒന്നുപോലെ തെററിച്ച് ഉത്തരം അയച്ചാൽ ഒരാരം ഉത്തരം കണ്ടുപിടിച്ച് മററുള്ളവർഅതു പകർത്തുന്നു എന്നത് മനസിലാകും. ബൈബിരം പഠനത്തിനായുള്ള നിർദ്ദേശങ്ങരക്ക് സ്വാഗതം.

പാഠം 9—ൻെറ ഉത്തരം മാസിക കിട്ടി അടുത്ത മാസം 25—നു മുമ്പായി ബൈബിരം പഠനം, പാഠം 9, C/o Dn. M. C, Cherian, Orthodox Student Centre, Trivandrum-1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 9 (ഉപമകൾ)

1. ഉപമകളുടെ റാണി എന്നറിയപ്പെടുന്ന അദ്ധ്യായം.
2. ചെവിയുള്ളവൻ കേരക്കട്ടെ എന്നു പറഞ്ഞ ഉപമകരം.
3. കൃഷിയുമായി ബന്ധപ്പെട്ട ഉപമകരം.
4. സ്വർഗ്ഗരാജ്യത്തിൻെറ അഭിവൃദ്ധിയെപ്പററിപ്പറഞ്ഞ ഉപമകരം.
5. തീരുമാനത്തിൻെറ ഉപമകരം.
6. നല്ല നിലത്തിൻെറ ഫലം എത്ര.
7. പറവകളുടെ അവകാശം എന്ത്.
8. ഉപമകളായി സംസാരിക്കാൻ കാരണം.
9. ഭാഗ്യമുള്ള ഇന്ദ്രിയങ്ങരം ഏവ.
10. പ്രവാചകന്മാരേക്കാളും നീതിമാന്മാരേക്കാളും നിങ്ങരം ഭാഗ്യവാന്മാർ. കാരണം.
11. രാജ്യത്തിൻെറ വചനം സന്തോഷത്തോടെ കൈക്കൊണ്ടവൻ.
12. ആദ്യമെ കള നശിപ്പിക്കാതിരിക്കാൻ കാരണം.
13. ഏററം വലുതായിത്തീർന്ന ഏററം ചെറുത്.
14. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും. എപ്പോരം.
15. സന്തോഷത്താൽ വാങ്ങിയ വയൽ ഏത്?
16. തനിക്കുള്ളതൊക്കെയും വിററു വാങ്ങിയത് എന്ത്?
17. എല്ലാവക മീനും പിടിക്കുന്ന വല ഏത്?
18. ലോകാവസാനത്തിൽ ദൂതന്മാരുടെ ജോലി.
19. സ്വർഗ്ഗരാജ്യത്തിന് ശിഷ്യനാകുന്ന ശാസ്ത്രിയുടെ പദവി.
20. യേശുവിൻെറ സഹോദരങ്ങളായി ഏററം കുറഞ്ഞത് എത്രപേർ അറിയപ്പെടുന്നു.

—o—



കോപ്ററിക് പാത്രിയർക്കീസ് പ. പോപ്പ് ഷിനൂഡാ ബാവായിക്ക് അമേരിക്കയിലെ മലങ്കര സഭാംഗങ്ങൾ നൽകിയ സ്വീകരണം. തോമസ് മാർ അത്താനാസ്യോസ്, റവ. ഡോക്ടർ കെ. സി. മാത്യു, ഫാ. തോമസ് കുര്യൻ, ശ്രീ. രാജു വർഗീസ് എന്നിവരാണ് സമീപം.



അമേരിക്കൻ ഐക്യനാടുകൾ സന്ദർശിക്കുന്ന സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ബഹുമാനാർത്ഥം കാനഡായുടെ ആർച്ച് ബിഷോപ്പ് നിക്കോളായ് നടത്തിയ സൽക്കാരത്തിൽ സംബന്ധിച്ച ഫാദർ ദാനിയേൽ(കോപ്ററിക്ക്), ഫാദർ മിഖായേൽ ഹാച്ചർ (അമേരിക്ക), ഫാ. ജോൺ(റഷ്യ), ഫാ. സ്ററീഫൻ(അമേരിക്ക), ഫാ. ദാനിയേൽ ചാക്കോ (എഡ്മൻറൺ), ആർച്ച് ഡീക്കൻ കേർ(ആംഗ്ലിക്കൻ), ഫാ. റെറഡ് (ഗ്രീക്ക്), ഫാ. അപ്പാവു (ബാംഗ്ളൂർ) എന്നിവർ.

തേവോദോസ്യോസ് തിരുമേനിയുടെ ഇടത്തുവശത്ത് നിൽക്കുന്നത് ആർച്ച് ബിഷോപ്പ് നിക്കോളായ് ആണ്.

Licence No. 475 . 11th APRIL 1946 . Registered No. KL KTM—38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM—686 038

For Favours Received



A Firm Believer, Muscut

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38